Reg. No. M. 453. T. 41. License No 33. Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക.

"വിദ്യാധനം സർവ്വധനാൽ പ്രധാനം"







"നല്ലാകാരമതിന്നാലങ്കരണമാണെല്ലാപ്പദാർത്ഥങ്ങളും"

Price 2 As. } THE BHASHA POSHINI ILLUSTRAED MONTHLY. { വില 2 അണ.

VOL. 44. } THIRUVALLA-KANNI 1115. { NO. 2.



# വിഷയവിവരം.



---


## “ലേഡി ടൈപ്പിസ്റ്റ്”



മി: പി. സി. കോരുതിന്റെ ചെറുകഥ

അടുത്ത ലക്കം ഭാഷാപോഷിണിയിൽ.

# ഭാഷാപോഷിണി

## ചിത്രമാസിക.

ഭാഷാദോഷമശേഷമീഷലകലെപ്പേഷിക്കുവാൻ ശേഷിയും–ഭേഷാകും ധിഷണാവിശേഷവുമെഴും ദോഷജ്ഞതുഷ്ടായിതാ
ഏഷാതോഷദവേഷഭൂഷണചണാ സോൽകർഷപോഷം ചിരം–“ഭാഷാപോഷിണി”ശേഷയായി കരുണോന്മേഷാൽ വിളങ്ങീടണം.

പുസ്തകം 44 | 1115 കന്നി. | ലക്കം 2


### കലാവിലാസിനി.

(പ്രൊഫസർ പി. ശങ്കരൻ നമ്പ്യാർ എം. ഏ.)

(പാശ്ചാത്യവും പൗരസ്ത്യവുമായ പ്രസിദ്ധ കാവ്യമീമാംസാ
സിദ്ധാന്തങ്ങളെ സംഗ്രഹിച്ചെഴുതിയ ഗീതകം)

ലോകത്തിൻസ്വരൂപത്തെപ്രതിബിംബിച്ചുമുററു–
മാകർഷിച്ചീടുംനല്ലോരാദർശം വഹിച്ചുനീ
നാകസൗഖ്യത്തെപ്പാരിൽ പകർത്തീടുവാൻ പററും–
പാകത്തിൽ പ്രശോഭിച്ചു സൽക്കലാവിലാസിനി.
നീതയല്ലൊന്നാലും നീയെന്നാലും ലോകത്തെന്നം
നീതന്നെനയിക്കുന്നു; വേലയെ ശക്തിപോലെ.
ആതങ്കമറിഞ്ഞിടാതെത്രപേരുദ്യൽജ്ഞാനം
പ്രീതരാകുന്നു ഭവൽപ്രസംഗാവേശത്താലെ.
സ്വാതന്ത്ര്യം കെടുത്തീടും ദുഷ്ടഭൂതത്തിൻകെട്ടിൽ
ജാതസംഭ്രമം പെട്ടു വാടാതെനിരന്തരം
നൂതനാശയങ്ങളാൽ ചൈതന്യംകൂട്ടുംമട്ടിൽ
സ്ഫീതസൗഭാഗ്യം കുളിർപ്പിക്കമെൻഹൃദന്തരം!
കേവലംരസാത്മകം, രാമണീയകംസത്യം
താവകംബ്രഹ്മാനന്ദദായകം ജീയാന്നിത്യം.

### ധരിത്രീചിന്ത.

(നാലപ്പാട്ടു നാരായണമേനോൻ)

നോക്കുക, നോക്കുകോരോന്നുമെന്നോതൊരു
ചേക്കണ്ടും ചെമ്മേ തുറന്നുകാട്ടി
സൂക്ഷ്മാണുജാലം കരത്തിലെടുത്തിതാ
സൂര്യൻതുടങ്ങിതന്നദ്ധ്യാപനം.
അങ്കുരിപ്പാനും തുടങ്ങീധരിത്രിത–
ന്നന്തഃകരണത്തിലുള്ളതെല്ലാം,
വേർതിരിച്ചുള്ളറിവാലൊരുപുഞ്ചിരി
ജാതമായ്പൂഴിത്തരിക്കുപോലും.
എത്രതാപത്തേയുമേൽക്കുവാനുള്ളുണർ–
വെത്തിത്തുടിച്ചു ജഗത്തശേഷം
ആത്മധർമ്മങ്ങളെപ്പേർത്തനുഷ്ഠിപ്പതി
ലാമഗ്നമായും സമുച്ഛ്വസിച്ചും
അന്ധകാരത്തിലേയ്ക്കാഴ്ത്തേണ്ടതെ,ങ്ങൊക്കെ–
യെന്തൊക്കെയുണ്ടെന്നു തേറുകയായ്

# ആരായിരുന്നു മൈസൂർ കടുവാ?

## ടിപ്പുവിന്റെ ആക്രമങ്ങൾ സംബന്ധിച്ച ചരിത്രരേഖകൾ.

(കോമാട്ടിൽ അച്യുതമേനോൻ ബി. ഏ. ബി. എൽ. കൊച്ചി ദിവാൻപേഷ്ക്കാർ)

കൃത്യം ഒന്നര ശതാബ്ദത്തിനുമുമ്പു നമ്മുടെ നാട്ട് അനസ്യൂതമായ ശണ്ഠകളുടെയും രക്തപ്രളയജനകമായ പോരാട്ടങ്ങളുടെയും രംഗമായിരുന്നു എന്നു പറഞ്ഞാൽ അതു് ആരു വിശ്വസിക്കും. ഇപ്പോൾ സമാധാന പ്രിയന്മാരായി കാണപ്പെടുന്ന നായന്മാരുടെ പൂർവ്വഗന്മാർ ഭാരതത്തിലെങ്ങും അന്നുണ്ടായിരുന്ന ഒന്നാംതരം യോദ്ധാക്കളിൽ ചിലരായിരുന്നു എന്നും ഖഡ്ഗം, അമ്പ്, വില്ല്, തോക്ക് മുതലായ ആയുധങ്ങളുടെ പ്രയോഗത്തിൽ തുല്യ സാമർത്ഥ്യമുള്ളവരായിരുന്നു എന്നും പറഞ്ഞാൽ വിശ്വസിക്കാൻ അതിലേറെ പ്രയാസം തോന്നിയേക്കാം. എന്നാൽ അവ വെറും വാസ്തവങ്ങൾ മാത്രമാണു്. മഹാനായ ടിപ്പുസുൽത്താൻ ഇന്നു ജീവിച്ചിരുന്നെങ്കിൽ മേല്പറഞ്ഞ പ്രസ്താവനകളുടെ യാഥാർത്ഥ്യത്തിനു അദ്ദേഹം തന്നെ നിസ്സന്ദേഹമായി സാക്ഷ്യം വഹിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ, ടിപ്പു അഥവാ "മൈസൂർകടുവ" കൊച്ചീ തിരുവിതാംകൂർ സംസ്ഥാനങ്ങളെ ആക്രമിച്ചു തെക്കോട്ടു പുരോഗമനം ചെയ്തപ്പോൾ, തിരുവിതാംകൂർനിര എന്നു പേർ പറയപ്പെട്ടിരുന്ന കോട്ടകളുടെ മുമ്പിൽ ഏറെനാൾ അദ്ദേഹത്തെ തടഞ്ഞുനിർത്തിയതു് നായർ യോദ്ധാക്കളായിരുന്നല്ലോ.

ടിപ്പുസുൽത്താന്റെ സ്വഭാവത്തെപ്പററി ജനങ്ങളുടെയിടയിൽ പല അബദ്ധധാരണകളും പ്രചരിപ്പിക്കപ്പെട്ടിട്ടുള്ളതായി കാണുന്നു. അദ്ദേഹം ഒരു പ്രചണ്ഡമാരുതനെപ്പോലെ ഈ നാട്ടിലേക്കു അടിച്ചു കയറിയെന്നും അനേകം ക്ഷേത്രങ്ങളെ അഗ്നിക്കിരയാക്കിയും ഇടിച്ചു തകർത്തും നശിപ്പിച്ചു എന്നും ചിലർ പറയുന്നു. എന്റെ അറിവിൽ പെട്ടിടത്തോളം ഏതാദൃശങ്ങളായ അക്രമങ്ങൾ അദ്ദേഹം ചെയ്തതായി ശരിയായ തെളിവില്ല. ആധുനിക ചരിത്രകാരന്മാർ പറയുന്നതു വാസ്തമാണെങ്കിൽ ഹൈന്ദവരാജ്യത്തിന്റെ ഭരണാധികാരിയായിരുന്ന ആ മുസ്ലീം ഭക്തൻ സ്വദേശത്തും അദ്ദേഹം കീഴടക്കിയ രാജ്യങ്ങളിലും മതസഹിഷ്ണതയുടെ ഒരു മാതൃകാപുരുഷനായിരുന്നു. പ്രഖ്യാതനായ ഈ സുൽത്താൻ തൃപ്പറയാർ ക്ഷേത്രത്തിന്നു "സർവ്വമാന്യ"മായി സംഭാവന ചെയ്ത ഭൂസ്വത്തുക്കൾ (തത്സംബന്ധമായ രേഖകൾ ഇല്ലെങ്കിലും) തന്റെ ഇല്ലക്കാരുടെ കൈവശത്തിലിപ്പോഴുമുണ്ടെന്നു് ഒരു പ്രധാനപ്പെട്ട നമ്പൂതിരി ഇല്ലത്തിലെ കാരണവർ എന്നോടു പറയുകയുണ്ടായി. അതെന്തുമാകട്ടെ. ടിപ്പുസുൽത്താൻ കൊല്ലവർഷം ൯൬൪-ൽ നമ്മുടെ രാജ്യത്തെ ആക്രമിക്കാനായി പുറപ്പെട്ടിട്ടുണ്ടെന്നുള്ള വർത്തമാനം കേട്ട ഉടനെ പല ക്ഷേത്രാധികാരികളും ജനങ്ങളും അവരുടെ വിലപിടിച്ച ജംഗമസ്വത്തുക്കളേയും ചില വിഗ്രഹങ്ങളെപ്പോലും ഭേസികൊണ്ടു വിദൂരസ്ഥലങ്ങളിലേക്കും മലകളിലേക്കും ഓടിപ്പോയെന്നുള്ളതിനു സംശയമില്ല. അക്കാലത്തെ റിക്കാർട്ടുകളെല്ലാം നിസ്സന്ദേഹമായ വിധത്തിൽ അതിനെ സാക്ഷികരിക്കുന്നുമുണ്ടു്. അന്നു നാട്ടിൽ ആകപ്പാടെ വലിയ അസ്വസ്ഥതയുണ്ടായെന്നും യുദ്ധത്തിൽ ഏർപ്പെട്ട ചില ഉൽകൃഷ്ട നായർ കുടുംബങ്ങൾ നിശ്ശേഷം നശിച്ചു നാമാവശേഷമായെന്നും രാജ്യദ്രോഹികളായ ചുരുക്കം ചിലർ മൈസൂർ ഭടന്മാരോടൊന്നൊരുമിച്ചു അനേകം നാഴിക ചുററളവുള്ള പ്രദേശങ്ങളെ കൊള്ളചെയ്തു എന്നുമുള്ള സംഗതി അനിഷേധ്യമാകുന്നു. തത്സംബന്ധം എനിക്കു കിട്ടിയിട്ടുള്ള ഏററം പഴക്കമുള്ള കൊച്ചി ഗവമ്മെന്റു ഭരണരേഖ ൯൬൫-ാമാണ്ടിലത്തേതാണു്. അതിനു മുമ്പിലത്തെ കൊല്ലത്തിലാണല്ലൊ ടിപ്പുവിന്റെ ആക്രമണമുണ്ടായതു്. ഇതിനെ സംബന്ധിച്ചുള്ള ൯൬൪-ലെ രേഖകൾ സെൻട്രൽ റിക്കാർട്ടു മുറിയിൽ ഉണ്ടായിരിക്കുമെന്നുള്ളതിന്നു സംശയമില്ല. ൯൬൫-ലെ രേഖ താഴെകാണും പ്രകാരമാണു്.

"൯൬൫-ാമാണ്ട മകരമാസം വന്നുത്തുള്ളിവപേരൂർ പ്രവൃത്തി വടക്കെ അങ്ങാടി മുറികണ്ടൻ കുമരത്ത ഇരവി ശങ്കരൻ പേരാൽടിയാന് മുൻ ൬൪-ാമാണ്ടു വൃശ്ചികമാസത്തിൽ അരമന പാളയം വന്നതിന്റെശേഷം ടി ആളുകളോടും ഒരുമിച്ചു നടന്ന ചില ഏറുക്കുറുകൾ ആയിട്ടു നടന്ന പിഴക്കു തിരുമുൽകാഴ്ച തീർത്താകെ മുതൽക്കൂട്ട പിഴ പണം ൬൦൦......"

ഒരു തിരുവിതാംക്കൂർ റിക്കാർട്ടിൽനിന്നു്—ആലങ്ങാട്ടു മുഖംവക ൻ൭ൻ-ലെ ഒരു തിരട്ടിൽനിന്നു—കീഴെ ഉദ്ധരിക്കുന്ന ഘട്ടങ്ങളും രസാവഹമാണു്:—

"൯൬൪-ാമാണ്ടു സുൽത്താന്റെ പാളയം വന്നതിന്റെ ശേഷം കൊള്ളയിട്ടു നാനാവിധം വന്നു പോകകൊണ്ടു ശ്രുപാവരിവച്ചു പണം ശരിയായിട്ടു ഒടുക്കികൊള്ളുക സങ്കടമെന്നും കുടികൾ ആലപ്പുഴെ വന്നു സങ്കടം പറകകൊണ്ടു ഈ വകക്കു അരശ്രുപാവീതം പിരിപ്പിക്ക എന്നു നിശ്ചയിക്കകൊണ്ടു അതിന്മണ്ണം...സുൽത്താന്റെ പാളയം ൯൬൪-ാമാണ്ടു കോട്ടക്കകത്തു കടന്നതിന്റെ ശേഷം ജോനകമാപ്പിളമാരോടുക്രുടെക്രുടി കൊള്ളയിട്ടു നടന്ന ആളുകളുടെ മുതൽ കാര്യം വിററു മുതൽക്കൂട്ടു പണം."

അനേകം ഉൽകൃഷ്ട നായർ തറവാടുകൾ ൯൬൪-ലുണ്ടായ ആക്രമണം നിമിത്തം—പക്ഷെ യുദ്ധത്തിലേർപ്പെട്ടതുകൊണ്ടായിരിക്കാം—നശിച്ചു് അന്യം നിന്നു പോയിട്ടുണ്ടെന്നു തെളിയിക്കുന്ന രസകരമായ വേറൊരു രേഖയും കണ്ടുകിട്ടിയിട്ടുണ്ടു്. അതിപ്രകാരമാണു്:

"പാലത്തുങ്കൽ പ്രവൃത്തിയിൽ നെടുമ്പോൾ ദേശക്കരെ ൯൭൬-ാമാണ്ടു വൃശ്ചികമാസം ൬-ാം൫-ടി ദേശത്തു് പ്രമാണം കരുമത്തി കൃഷ്ണൻ ചാത്തയും തേഴക്കാട്ടുവീട്ടിൽ നാരായണൻ കിട്ടുവും കണ്ണത്തശങ്കരൻ ഗോവിന്ദനും മൂത്തേടത്തു കുഞ്ഞു ശങ്കരനും ചാഴിയൂര നസ്രാണി വറിയത ചാണ്ടിയുംക്രുടി എഴുതിവച്ച കച്ചീട്ടിൽ മേൽ എഴുതിയ ദേശത്ത കരിമടത്തി നായരും കീഴപ്പുറത്ത നായരും പടിഞ്ഞാറെ മലയാററി നായരും ശുദ്ര ജന്മികൾ ആകുന്നപ്രകാരം കേട്ടിരിക്കകൊണ്ടു അമ്പലപ്പടി ഊരായ്മ

സ്ഥാനം മുതലായിട്ടുള്ള സ്ഥാനങ്ങൾ ഉള്ള ആളുകളാകകൊണ്ടും അവര് ൯൭൭-ാമാണ്ടു വരേയും അവരുടെ ക്ഷേത്രവും സ്ഥാനജന്മമായിട്ടുള്ള നിലങ്ങളും . അവരുതന്നെ നടന്നു അനുഭവിച്ചു വന്നിരുന്നാറെ ൯൭൭-ാമാണ്ടു കലാപത്തിൽ മേലെഴുതിയ ജന്മക്കാര മൂന്നുപേരും അന്യംവന്നു പോകകൊണ്ടും പിന്നത്തതിൽ ആ വക നിലങ്ങൾ......"

ഈ ആപത്തിൽ സ്ത്രീകളും അകപ്പെട്ടിട്ടുണ്ടെന്നു ൯൭൭-ലെ ഒരു സൎക്കാർ രേഖയിൽ കാണുന്നു:

"താഴയ്ക്കാട്ട പ്രവൃത്തിയിൽ മുരിയാട്ടുദേശത്തപ്രമാണം......വെലങ്ങിൽനായരും മഞ്ഞിരിക്കൽ നായരും ഒന്നാകകൊണ്ടും മുതൽ സംബന്ധവും പുലവാലായ്മയും ഉള്ളതാകകൊണ്ടും മഞ്ഞിരിക്കൽ നായരുടെ തറവാട്ടിൽ ഉള്ള പുരുഷന്മാരും സ്ത്രീകളും ൯൭൭-ാമാണ്ടു ലഹളക്കു അന്യംവന്നു പോകകൊണ്ടും എത്രമേൽ എഴുതിയ നിലം വിലങ്ങിൽ നായര വെള്ളത്ത നായക്കു എഴുതികൊടുത്തത."

ടിപ്പുസുൽത്താൻ കൊച്ചിയെ ആക്രമിച്ചു കാലത്തുണ്ടായ കൊള്ളയും കവൎച്ചയും നിമിത്തം ചില നായർ തറവാടുകൾ അന്യം നിന്നുപോയെന്നും നമ്മുടെ നാട്ടുകാരായ ചുരുക്കം ചിലർ ശത്രുപക്ഷത്തു ചേൎന്നു എന്നും മുകളിൽ ഉദ്ധരിച്ച രേഖകൾ പ്രസ്പഷ്ടമാക്കുന്നുണ്ടല്ലൊ.

ടിപ്പുവിന്റെ സ്വഭാവത്തെ വിശദീകരിക്കുന്ന ഒരു സംഭവകഥ പറഞ്ഞുകൊണ്ടു ഞാൻ ഈ കുറിപ്പു ഉപസംഹരിക്കാം:—ബങ്കളൂരുണ്ടായ ഒരു യുദ്ധത്തിൽ ടിപ്പുവിന്റെ വിശ്വസ്തനായ ഒരു വൃദ്ധസേനാധിപൻ വധിക്കപ്പെട്ടു. അവിടത്തെ കോട്ടയെ സംരക്ഷിക്കുന്ന വിരകൃത്യത്തിൽ മൃതിയടഞ്ഞ ധീരനായ ആ സേനാനായകന്റെ ശവശരീരം സുൽത്താനു അയച്ചുകൊടുക്കാമെന്നു കോറൻ വാല്ലീസ് പ്രഭു അയച്ച കത്തിന്നു അദ്ദേഹം ഇപ്രകാരം മറുപടി എഴുതുകയുണ്ടായി:—"തന്റെ കൃത്യം നിൎവ്വഹിച്ചുകൊണ്ടിരിക്കുമ്പോൾ മരിച്ചുവീണ സ്ഥലമാണു്, ഒരു യോദ്ധാവിന്റെ ശവക്കുഴിയായി തെരഞ്ഞെടുക്കപ്പെടുവാൻ ഏററം മാന്യമായ സ്ഥാനമെന്നു ഞാൻ കരുതുന്നു.'

ഈ അഭിമതമനുസരിച്ചു മേല്പറഞ്ഞ ധീരനായ യോദ്ധാവു മരിച്ചുവീണ സ്ഥലത്തുതന്നെ അദ്ദേഹത്തിന്റെ മൃതശരീരം ഭൂദാനം ചെയ്യപ്പെട്ടു. ഈ ലിഖിതം ഇംഗ്ലീഷിലേക്കും തദനന്തരം മലയാളത്തിലേക്കും വിവൎത്തനംചെയ്യപ്പെട്ടപ്പോൾ അതിന്റെ ശക്തിയും ഭംഗിയും അത്യധികം നഷ്ടീഭവിച്ചിട്ടുണ്ടായിരിക്കണം. ഇങ്ങനെയുള്ള ആശയങ്ങളും ആദൎശങ്ങളുമുണ്ടായിരുന്ന ഒരു ഭരണാധികാരി ഒരിക്കലും ഒരു ക്രൂരനൊ മതകാൎയ്യങ്ങളിൽ അസഹിഷ്ണുവൊ ആയിരുന്നിരിക്കാനിടയില്ല.

.........(൦).........

# ഓണംകഴിഞ്ഞു:-

## നാടകീയ ഖണ്ഡകൃതി

(കവനാലയം)

ഉത്രാടം:—

വാസന്തയൗവനത്തിൽ കൎൽകത്തിനിന്നു നൃത്ത-
മാരംഭിക്കുന്നു മലനാട്ടുവീണ്ടും
പശ്ചിമസമുദ്രവും മാലേയക്കുളിർകാററും
സച്ചതുരങ്കമേളമാൎന്നുവീണ്ടും
തോഴന്റെ വരവിനപ്പൂവിട്ടുകോൾമയിർക്കൊ-
ണ്ടൂഴിയുമെതിരേൽപ്പാൻ കാത്തുനിൽപ്പൂ

മാവേലി:—

ഞാനെന്റെ നാട്ടിൽകാണുന്നതെല്ലാം
ആനന്ദത്തിന്റെ പൂങ്കാവനങ്ങൾ.
ഞാനെന്റെ നാട്ടിൽകേൾക്കുന്നതെല്ലാം
ആനന്ദത്തിന്റെ മണിസ്വനങ്ങൾ
ഞാനെന്റെനാട്ടിൽ തൊടുന്നതെല്ലാം
ആനന്ദത്തിന്റെ മധുരസങ്ങൾ
ആനന്ദം! ആനന്ദം! തോഴരേ! കാൺ
കാനന്ദസ്വൎഗ്ഗമാണെന്റെദേശം.

കാപട്യം:—

ചതുരനാമെന്റെ മയക്കുപൂച്ചു-
പണിയില്ലെന്നാകിലില്ലീയുലകം.
പരമാൎത്ഥം തോഴരേ! കൃപ്പുകൈയാൽ
തിരുവോണക്കാഴ്ച വെയ്ക്കുന്റെകാൽക്കൽ.

കവി:—

ആരംഗംദയനീയമാവുന്നുസത്യത്തിന്റെ
വാരൊളികതിർവീശുന്നുവീതാമയം
അകലത്തതാനിന്നു ചൊല്ലുന്നു-കാണട്ടെ!നി-
ന്നകവും പുറവുമെൻജഗത്തെ!,-എന്നായ്കാലം
ശ്രീമയംവെളിച്ചത്തിൻ തിരുമുററത്തായിതാ
താമസത്തിന്റെവൈതാളികരോന്നൃത്തംചെയ്വൂ.

പട്ടിണി:—

തോഴരേ! പ്രിയമാവേലി! ഞാനിത്ര
കാലവുംപോററിനിങ്ങൾതൻ നാടിനെ
ഇല്ലിനി രക്തം, ഇല്ലിനി മജ്ജ നി
സ്തുലൎനിൻ മക്കൾ മൂലമെനിക്കയേ!
എന്നെയെന്തിനിപ്പാലുംതേനുമോ-
ലുന്നനിൻനാട്ടിൻനട്ടെല്ലായ് നിൎത്തണം?

മദ്ദനം:—

എന്നോടുതുല്യമായ് കൈക്കരുത്താൎക്കുണ്ടെ-
ന്നെന്നോടു ചൊല്ലുമോ മാബലിത്തോഴരേ!

അക്കരെത്തൊന്നിന്റെശീതളഛായയിൽ
നിൽക്കുന്നുസമ്പൽസമൃദ്ധമാംനിൻനാട്ടും
ചൂഷണമെന്നുണ്ടെനിക്കുററതോഴനൊ-
ന്നായവൻ തൻകൊട്ടിനൊത്തുതുള്ളുന്നുഞാൻ.
ഇല്ലിപ്രപഞ്ചത്തിലാരുമെൻമീതെ-ഞാ
നാല്ലാതെയില്ലാരും സൗഖ്യശൃംഗങ്ങളിൽ.

കവി:—

ക്ഷീണനായ് മഹാബലിപൊന്നോണക്കളിത്തേരിൽ
പ്രാണവേദനയോടെവീഴുന്നു നിരാലംബം.
അവിടം-കളിത്തോഴൻ-താലവൃന്ദത്താൽ വീശു-
ന്നവനീശ്വരിക്കുള്ളൊരാസൗഖ്യവസന്തത്തെ.

അക്രമം:

മണിമേടതന്നിൽ നിയമശാസ്ത്ര-
മണിസൗധപ്പൂമച്ചിലാത്ത ഹൎഷം
മധുരിമപൂണ്ടുമനീതി തന്റെ
മധുവിധുവാകുന്നൊരക്രമംഞാൻ
കളരിപ്പയററു നടത്തുവോരി-
ക്കളിരംഗത്തെന്തിന്നണഞ്ഞുവീണ്ടും
ചെളിതൻമുകളിൽ മണൽവിരിപ്പാൻ!
ശവകുടീരത്തെയലങ്കരിപ്പാൻ!
പതിവായിച്ചിങ്ങത്തിൽ കൈത്തിരിയൊ-
ന്നിയാതെ കാട്ടുന്നുതോഴ! നിങ്ങൾ?

കവി—:

രംഗമൊന്നു പകച്ചു പൊടുന്നനെ
അംഗസാദംപകൎന്നു വിവൎണ്ണനായ്
ചെഞ്ചൊടികൾവിറച്ചു നിറഞ്ഞുകൺ
നെഞ്ചുപൊട്ടിക്കരഞ്ഞു മഹാബലി
"മക്കളെപൊന്നുമക്കളെ! ആമറ
യൊക്കെ നീക്കുഞാൻ കാണട്ടെനിങ്ങളെ.
ഒട്ടിയവയർ, ചോരവററിക്കരി
ഞ്ഞസ്ഥിമാത്രാവശേഷരാം പാവകൾ!
വേദനയും വ്രണവും ഹാ രോഗവും
കണ്ണുനീരും നെടുവീൎപ്പുമായ് തീൎന്നാർ
ഭക്തിയൊന്നിനാൽ നിങ്ങൾ പാഷാണവും
രക്തമായ് കാണിച്ചെന്നെക്കളിപ്പിച്ചു"........
എന്തൊരൽഭുതം! പാറുന്നു തീപ്പൊരി
ഹന്ത! മാവേലിതൻ കണ്ണിൽകണികൾ.
ആറടി നീണ്ടൊരഗ്നിപ്രവാഹമായ്
മാറിടുന്നാസനാതനചൈതന്യം.

വിപ്ളവം:—

കടലലറിടട്ടേയിടക്കാടുകാംഞെട്ടിട
ട്ടടനടി കുലുങ്ങിടട്ടൂഴിയുംചുഴവും.
കരിമുകിലുപൊന്തിടട്ടന്തരീക്ഷംതകൎ
ന്നൊരു പെരിയഘോരമാംമാരിപെയ്യട്ടിനി
പലപലശതാബ്ദമായ് വേരുറച്ചോരുമുൾ
ത്തടിപടലമക്കൊട്ടും കാററിലാടട്ടിനി.
അടിചെളിപുതഞ്ഞെഴും ഹേമന്തകാനന
ത്തടിനികളിലൂഴിമുങ്ങട്ടെ ഭംഗംവിനാ

മാവേലി:—

അരുണിമയിൽ മുങ്ങിയുൽഫുല്ലചൈതന്യമാ
ന്നൊരു പുലരിപോലെയെൻനാട്ടുമിന്നുംദൃഢം.

# ലോകോദ്ധാരണം എങ്ങനെ സാധിക്കാം?

## അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ കർത്തവ്യം.

(ബഹു: ഷെവലിയർ സി. ജെ. വർക്കി വിദ്യാഭ്യാസമന്ത്രി, മദ്രാസ്)

സംസ്കാരം സിദ്ധിച്ച ഒരു ഹൃദയം മനുഷ്യർക്ക് വളരെ പിടിച്ചതും അത്യന്തം അഭിലഷണീയവുമാണ്. അങ്ങനെ ഒരു ഹൃദയമുണ്ടാകുന്നതു യഥാർത്ഥ വിദ്യാഭ്യാസത്തിന്റെ ഫലമായിട്ടാണ്. നമ്മുടെ പൊതുജീവിതം നന്നാകണമെങ്കിൽ വിദ്യാർത്ഥികളുടെ കായികവും മാനസികവും സ്വഭാവപരവുമായ അഭിവൃദ്ധിക്കുവേണ്ടി നാം ശ്രമിക്കുകയും, തദ്വാരാ അവരെ കാര്യക്ഷമതയും പ്രാപ്തിയുമുള്ള പൊതുകാര്യ പ്രസക്തന്മാരാക്കിത്തീർക്കുകയും ചെയ്യേണ്ടതാവശ്യമത്രേ. വിദ്യാഭ്യാസത്തിൽനിന്നു ലഭിച്ച വിജ്ഞാനവും സംസ്കാരവും ജീവിതായോധനത്തിനു പ്രയോജനപ്പെടുത്തുകയാണ് അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ കർത്തവ്യം. സാമൂഹ്യവും സാന്മാർഗ്ഗികവുമായ ഗുണങ്ങൾ അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കില്ലാത്തപക്ഷം അവരുടെ ബുദ്ധിശക്തി നിഷ്പ്രയോജനകരമായിത്തീരുന്നു. ശരിയായി ചിന്തിക്കുകയും, കാര്യങ്ങൾ യഥാവിധി ഗ്രഹിക്കുകയും ഗ്രഹിച്ച വിവരങ്ങൾ തുറന്നു പറയുകയുമാണ്, രാജ്യാഭിവൃദ്ധിയെ കാംക്ഷിക്കുന്ന ഓരോ യുവാവും യുവതിയും ചെയ്യേണ്ടതു്.

ഹിന്ദുക്കളും മുസ്ലിമിങ്ങളും ക്രിസ്ത്യാനികളും മററു വിവിധ ജാതി മതസ്ഥരും നിവസിക്കുന്ന നമ്മുടെ രാജ്യത്തു് ക്ഷമിക്കുന്നതിനും സഹിക്കുന്നതിനുമുള്ള മനസ്ഥിതി ആവശ്യമാണ്. അതില്ലാത്ത ഒരാൾക്കു രാഷ്ട്രസേവനം ഒരിക്കലും സാദ്ധ്യമല്ലതന്നെ. യഥാർത്ഥ ആദർശങ്ങൾ ബലികഴിക്കാതെയുള്ള സന്ധിമനഃസ്ഥിതി അഭികാമ്യവും അഭിനന്ദനാർഹവുമാണ്.

ജീവിതായോധനം ഏററവും വിഷമകരമത്രേ. അഭ്യസ്തവിദ്യരുടെയിടയിൽ തൊഴിലില്ലായ്മ ഭയങ്കരമായി വർദ്ധിച്ചിരിക്കുന്നു. ഒരു ഡിഗ്രിക്കോ ഡിപ്ലോമായ്ക്കോ മുൻപുണ്ടായിരുന്ന വിലയും അന്തസ്സും ഇപ്പോഴില്ലെന്നു മാത്രമല്ല, ആ സ്ഥിതി കൂടുതൽ കൂടുതൽ ശോചനീയമായിട്ടാണു തീരുന്നതും. ഈ ഗൗരവപ്രശ്നം ഗവമ്മെന്റുകളുടെയും സർവ്വകലാശാലകളുടെയും അവഗാഢമായ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുണ്ടു്. വിദ്യാസമ്പന്നരുടെയിടയിലുള്ള തൊഴിലില്ലായ്മയ്ക്കു കാരണം സർവ്വകലാശാലകളല്ലെന്നു തീർത്തുപറയാം. ബുദ്ധിശക്തിയും സംസ്കാരവുമുള്ള സ്ത്രീപുരുഷന്മാരെ സൃഷ്ടിക്കുകയാണു സർവ്വകലാശാലകളുടെ ഉദ്ദേശം. നമ്മുടെ പൊതുജീവിതത്തിൽ ഇങ്ങനെയുള്ളയാളുകൾ ധാരാളമായി ഉണ്ടായിട്ടുള്ളതു സർവ്വകലാശാലകൾക്ക് അഭിമാനകരമാണ്.

ബ്രിട്ടീഷ്ഭരണത്തിന്റെ ആവിർഭാവത്തോടുകൂടി സർവ്വകലാശാലാബിരുദധാരികൾക്കു മാന്യവും കാമ്യവുമായ ഒരു സ്ഥാനം ലഭിച്ചിരുന്നു. ഈ ഉന്നത സ്ഥാനത്തേക്ക് തങ്ങളുടെ സന്താനങ്ങളെ ഉയർത്തണമെന്ന് മാതാപിതാക്കന്മാർക്ക് ആഗ്രഹമുണ്ടെങ്കിൽ, സർവ്വകലാശാലാ വിദ്യാഭ്യാസം നൽകേണ്ടതു് ആവശ്യമാണെന്ന് അവർ ധരിച്ചുവശായിരുന്നതിൽ അത്ഭുതത്തിനവകാശമില്ല.

തൊഴിലില്ലായ്മയെ പരിഹരിക്കുന്നതിൽ സർവ്വകലാശാലയെക്കാൾ, ഗവമ്മെന്റിനാണു ചുമതല കൂടുതലുള്ളതു്. പ്രാപ്തിയില്ലാത്തവർ സർവ്വകലാശാലകളിൽ ചേരുന്നതിനെ നിരോധിക്കുകയും, സെക്കണ്ടറി വിദ്യാഭ്യാസത്തെ കൂടുതൽ വിപുലമാക്കി സർവ്വകലാശാലയിലേക്കുള്ള തള്ളിക്കയററത്തെ നിയന്ത്രിക്കുകയുമാണ് ഉടനെ വേണ്ടതെന്നു തോന്നുന്നു. അത്ഭുതപൂർവ്വമായി വർദ്ധിച്ചു വരുന്ന വിദ്യാർത്ഥികളുടെ സംഖ്യ, യഥാർത്ഥവും ബഹുമുഖമായ പരിഷ്ക്കരണം ദുസ്സാധമാക്കിത്തീർക്കുകയാണു ചെയ്യുന്നതു്. ഇന്നത്തെ സെക്കണ്ടറി വിദ്യാഭ്യാസം ഉടച്ചു വാർക്കുകയും, കൈത്തൊഴിലുകൾക്കും മററും കൂടുതൽ സ്ഥാനം അനുവദിക്കുകയും അങ്ങനെ വിവിധ രുചിക്കാരായ വിദ്യാർത്ഥികളുടെ വാസനയെ പരിപുഷ്ടമാക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. അതിനെത്തുടർന്നുള്ള ഉപരി വിദ്യാഭ്യാസമായിട്ടേ കോളേജു വിദ്യാഭ്യാസത്തെ പരിഗണിക്കാൻ പാടുള്ളു.

അന്ധകാരമയമായിക്കിടക്കുന്ന നമ്മുടെ സാമൂഹ്യജീവിതത്തിൽ വെളിച്ചം നൽകേണ്ട മണിവിളക്കുകളാണ് അഭ്യസ്തവിദ്യരായ യുവജനങ്ങൾ. ദേശീയപുരോഗതിയുടെ എല്ലാവിഭാഗങ്ങളിലും അവരാണു മുന്നിട്ടറങ്ങി പ്രവർത്തിക്കേണ്ടതു്. ജനങ്ങളുടെ ഭൗതികവും ആദ്ധ്യാത്മികവും സാന്മാർഗ്ഗികവുമായ സ്ഥിതി നന്നാക്കി രാജ്യത്തെ സമുദ്ധരിക്കുവാനുള്ള കർത്തവ്യം യുവജനങ്ങൾക്കാണുള്ളതു്. വിദ്യാഭ്യാസം സിദ്ധിച്ച യുവജനങ്ങളുടെ പ്രവൃത്തിപരിപാടികൾ എന്തുതന്നെ ആയിരുന്നാലും അവർ, ഭാരത ഭൃത്യരായിത്തീരുകതന്നെ വേണം. ജനങ്ങളുടെ സാമൂഹ്യവും സാംസ്കാരികവുമായ സ്ഥിതിയെ അഭിവൃദ്ധിപ്പെടുത്തുവാൻ ദേശം തോറും സംഘങ്ങൾ സ്ഥാപിച്ചും മററുദേശോദ്ധാരണപരങ്ങളായ പ്രവൃത്തികളിൽ ഏർപ്പെട്ടും തീവ്രശ്രമം ചെയ്യേണ്ടിയിരിക്കുന്നു. ഇക്കാലം, അനാവശ്യപ്രക്ഷോഭകന്മാരുടെ കാലമാണ്. വിദ്യാർത്ഥികളുടെയും തൊഴിലാളികളുടെയും പണിമുടക്കുകളെപ്പററി നാം ധാരാളം അറിയുന്നുണ്ടു്. നിയമവും സമാധാനവും എവിടെയും ഭഞ്ജിക്കപ്പെടുന്നു. അഭ്യസ്തവിദ്യരായ യുവജനങ്ങൾ സത്യം അഹിംസ എന്നീ ആയുധങ്ങളുമേന്തി ശരിയായ നേതൃത്വം നൽകണം. നിയമത്തെയും സമാധാനത്തെയും സുസ്ഥാപിതമാക്കണം.

പ്രായം കൂടിയവരുടെ വിദ്യാഭ്യാസപ്രസ്ഥാനം ഇന്ന് അതിന്റെ പ്രാരംഭദശയിലിരിക്കുന്നതേയുള്ളു. പ്രസംഗങ്ങൾ, ലേഖനങ്ങൾ, മുതലായവ മുഖാന്തിരം വയോജന വിദ്യാഭ്യാസത്തിനു പ്രചാരം വരുത്തണം.

യാഥാസ്ഥിതികത്വവും ഉല്പതിഷ്ണുത്വവും തമ്മിൽ—ഇന്നലെയും ഇന്നും തമ്മിൽ—വടംവലി നടക്കുന്ന കാലമാണിതു്. ആരോഗ്യകരമായ സമുദായ പരിഷ്ക്കരണത്തിന് അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കു വളരെ പ്രവർത്തിക്കാനുണ്ടു്.

കഷ്ടകാലത്തിലും നല്ലകാലത്തിലും യുവജനങ്ങളെ മതബോധമുപേക്ഷിക്കരുതു്. രാജ്യശ്രേയസ്സിനായുള്ള സകല പ്രവൃത്തികളിലും, മനുഷ്യത്വത്തിന്റെ അഭിവൃദ്ധിയും നന്മയുമായിരിക്കട്ടെ നിങ്ങളുടെ ലക്ഷ്യം.

# കവിഹൃദയം കണ്ട കമനി.

## കുമാരനാശാനു സ്ത്രീഹൃദയ ജ്ഞാനമില്ലായിരുന്നുവോ?

(മൂക്കോത്തു കുമാരൻ)

ശ്രീമതികൾ ചെയ്യുന്ന പ്രസംഗം ഏതു നിലയിലും ശ്രദ്ധേയമായിരിക്കും. അതു സാഹിത്യപരിഷത്തിന്റെ വാർഷികയോഗത്തിൽ വെച്ചായാൽ അധികം ശ്രദ്ധേയമായിരിക്കും. കേൾക്കാൻ അധികം ആളുകളും വിശേഷിച്ച് വേറെ അധികം ശ്രീമതികളും ഇല്ലാതിരിക്കുന്നതുകൊണ്ടു പ്രസംഗത്തിന്റെ വില ഇടിഞ്ഞുപോകയില്ല. ഇടപ്പള്ളിയിൽവെച്ചായിരുന്നുവല്ലോ ഈ കൊല്ലത്തെ പരിഷത്തു നടന്നതു്. അതിലെ പ്രഥമയോഗത്തിൽവെച്ച് ശ്രീമതി തെക്കെക്കുന്നത്തു കല്യാണിക്കുട്ടി അമ്മ ഒരു പ്രസംഗം ചെയ്തതായി പത്രങ്ങളിൽ വായിച്ചു. "പുരാണങ്ങളിൽ സ്ത്രീകളെ അബലകളെന്നു പറഞ്ഞിരിക്കുന്ന ഭാഗം എടുത്തുകളയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു" എന്നു് വിദുഷി പറഞ്ഞതായി കാണുന്നു. ഇതു് എന്റെയും അഭിപ്രായമാണു്. പുരാണത്തിൽനിന്നു മാത്രമല്ല, നിഘണ്ടുക്കളിൽനിന്നും ആ വാക്കുവെട്ടികളയേണ്ടതാണെന്നു ഞാൻ അഭിപ്രായപ്പെട്ടിരുന്നു. ഇനി വല്ല നിഘണ്ടുവും ഉണ്ടാക്കുന്നതു സ്ത്രീകൾതന്നെയായിരുന്നാൽ കൊള്ളാമെന്നു തോന്നുന്നു. അതിൽ "അബലാ" എന്ന പദത്തിന്റെ വ്യാഖ്യാനം. "പണ്ടു സ്ത്രീകളുടെ പൎയ്യായമായി ഉപയോഗിച്ച നിരൎത്ഥകമായ ഒരു വാക്കു്-ഇപ്പോൾ അതിന്നുപകരം യൂറോപ്യന്മാരെ അനുകരിച്ച് "ഉത്തമാർദ്ധം" എന്നു ഉപയോഗിക്കേണ്ടതാണു" എന്നു ചേർക്കാവുന്നതാണു്. "സ്ത്രീകൾ പുരാണം എഴുതിയിരുന്നുവെങ്കിൽ പുരുഷന്മാൎക്കും ഇത്തരി ദുരഭിധാനങ്ങൾ നൽകിയേക്കുമായിരുന്നു" എന്നു് ഈ വിദുഷി തന്റെ പ്രസംഗത്തിൽ പറഞ്ഞതു് എനിക്കത്ര പിടിച്ചില്ല. അതു വേണ്ടിയിരുന്നില്ല. സ്ത്രീകളായിരുന്നു പുരാണങ്ങൾ എഴുതിയിരുന്നതെങ്കിൽ പുരുഷന്മാൎക്കു ഈ വക ദുരഭിധാനങ്ങൾ നൽകുകയില്ലായിരുന്നുവെന്നായിരുന്നു പറയേണ്ടിയിരുന്നതു്. ദോഷത്തിന്നു പകരം ദോഷം ചെയ്യാനുള്ള ശീലം സൽഗുണമല്ലല്ലൊ. "ശക്തിസ്വരൂപിണിയായ" സ്ത്രീക്കു് അതു വിഹിതമല്ല. "ശക്തിസ്വരൂപിണി"കളാണു് സ്ത്രീകളെന്നും അതുകൊണ്ടു അവരെ അബലകളെന്നു വിളിക്കുന്നതു അവിഹിതമാണെന്നും ആണു് ശ്രീമതി കല്യാണിക്കുട്ടി അമ്മയുടെ വാദം. ശക്തി? ശിവശ്ശക്തി, മഹാമായ, ഭദ്രകാളി, മഹാമാരി, മുതലായ അനേകം പേരുകളുള്ള ദേവിതന്നെ ആ സ്വരൂപത്തിലാണത്രെ സ്ത്രീകൾ! കല്യാണിക്കുട്ടി അമ്മ പറഞ്ഞതു വായിച്ചപ്പോഴാണു് എനിക്കും തോന്നുന്നതു് അതു ശരിയായിരിക്കണമെന്നു്. മഹിഷാസുരൻ, മുതലായവരെ ഈ ദേവി കുടൽ കുത്തിക്കീറി, കുടൽമാല തുടർമാലപോലെ എടുത്തു കഴുത്തിലണിഞ്ഞു രക്തം കുടിക്കുന്നതിന്റെ ചിത്രങ്ങൾ പല വീടുകളിലും കാണാം. ഒരിക്കൽ ഈ ദേവി ഭൎത്താവായ ശിവന്റെ കണ്ണുകൾ പൊത്തുകയാൽ ലോകം മുഴുവൻ ഇരുട്ടായിപ്പോയിരുന്നു. ഭൎത്താക്കന്മാരുടെ കണ്ണുപൊത്തി ലോകം ഇരുട്ടാക്കാൻ ശേഷിയുള്ളവരാണെന്നുള്ള അൎത്ഥത്തിലാണു്, സ്ത്രീകൾ ശക്തിസ്വരൂപിണികളാണെന്നു പറഞ്ഞതെന്നു ഒരിക്കലും വിശ്വസിക്കുവാൻ തരമില്ല. വേറെ ആരു വിശ്വസിച്ചാലും ഞാൻ അങ്ങിനെ വിശ്വസിക്കുകയില്ല. "സത്യഭാമയും ദമയന്തിയും അബലകളായിരുന്നുവെന്നു പറഞ്ഞാൽ ആരാണു് വിശ്വസിക്കുക" എന്നാണു് പ്രാസംഗിക ചോദിച്ചതു്. "പക്ഷെ ഇന്നു ആ നിലക്കു അധഃപ്പതനം വന്നിരിക്കുന്നു"പോൽ. ദമയന്തിയുടെ കാലത്തു മനുഷ്യർ മാത്രമല്ല, പക്ഷിമൃഗാദികളും വളരെ വിദ്വത്വം പ്രാപിച്ചവരായിരുന്നു. വിദ്വത്വം എന്നു പറഞ്ഞാൽ പോരാ കലാനൈപുണ്യവും പ്രാപിച്ചവരായിരുന്നു. ഇക്കാലത്തെ വിവാഹദൂതന്മാരുടെ പ്രവൃത്തി അന്നു ചെയ്തതു് ഒരു അരയന്നമായിരുന്നു. താമരയിലയിൽ നഖംകൊണ്ടു എത്രയും തന്മയത്വത്തോടുകൂടി ദമയന്തിയുടെ രൂപം വരച്ച പക്ഷിയെപ്പോലുള്ള ഒരു പക്ഷി ഇന്നുണ്ടോ? അതായിരിക്കാം "ഇന്നു ആ നിലയ്ക്കു അധഃപ്പതനം വന്നിരിക്കുന്നു," എന്നു പറഞ്ഞതു്.

അബലാശബ്ദത്തെ വിട്ടശേഷം, പാതിവ്രത്യത്തെയാണു് കല്യാണിക്കുട്ടിയമ്മ പിടിച്ചു കുടഞ്ഞതു്. "അതു് ഒരു അനാവശ്യപദമാണു്" എന്നാണു് ആ അമ്മയുടെ അഭിപ്രായം. "പാതിവ്രത്യത്തെപ്പററിയുള്ള ഉപദേശങ്ങളും കഥകളും മനുഷ്യന്റെ മസ്തിഷ്കത്തിന്റെ ദുരുപയോഗം മാത്രമാണു"പോൽ: എന്നു മാത്രമല്ല. "രതിചാരികളായ പുരുഷന്മാരുടെ സൃഷ്ടിയാണു് പാതിവ്രത്യം," എന്നും പറഞ്ഞിരിക്കുന്നു. സ്ത്രീകൾ പതിവ്രതമാരായിരിക്കണം എന്നു പറയുമ്പോൾ, പുരുഷന്മാർ പത്നീവ്രതന്മാരായിരിക്കണം എന്നു പറയാതിരുന്നതിനാലുള്ള പരിഭവം വെച്ചുകൊണ്ടാണു കല്യാണിക്കുട്ടിയമ്മ ഇങ്ങിനെ പറഞ്ഞതെന്നുള്ളതു തീൎച്ചതന്നെ. അതു ന്യായവുമാണു്. ഗൌതമനൊ മറ്റൊ ആയിരിക്കണം പാതിവ്രത്യം എന്ന വാക്കു സൃഷ്ടിച്ചതു്. കല്യാണിക്കുട്ടിയമ്മ പുരാണകഥകൾ ശരിയായി വായിച്ചിട്ടുണ്ടെന്നു, സത്യഭാമയേയും, ദമയന്തിയേയും, സീതയേയും മററും പററി പറഞ്ഞതിൽ നിന്നു് ഊഹിക്കാം. അഹല്യയേപ്പററിയും ആ അമ്മ വായിച്ചിട്ടുണ്ടായിരിക്കാം. പാതിവ്രത്യത്തിന്റെ പേരും പറഞ്ഞു അഹല്യയെ ഗൌതമൻ ശപിച്ചു കല്ലാക്കിക്കളഞ്ഞു. പുരുഷന്മാർ ചെയ്യുന്ന അധൎമ്മം നോക്കുക! എന്നിട്ടൊ ആ അഹല്യയുടെ ശാപംതീൎത്തു, കല്ലായവളെ വീണ്ടും മനുഷ്യസ്ത്രീയാക്കിയതാർ? സാക്ഷാൽ മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീരാമൻ. അഹല്യയുടെ ഭൎത്താവു ചെയ്തതു വലിയ അന്യായമാണെന്നു ശ്രീരാമന്നു തോന്നിയിരിക്കണം. ഗൌതമൻ തന്റെ ഭാൎയ്യയെ ശയനമുറിയിൽ ദേവേന്ദ്രനോടുകൂടി കണ്ടിട്ടായിരുന്നു അവളെ അങ്ങിനെ കഠിനമായി ശിക്ഷിച്ചതു്. അവളെ രക്ഷിച്ച ശ്രീരാമനൊ? തന്റെ ഭാൎയ്യ രാവണന്റെ ലങ്കാരാജ്യത്തു ഒരു കൊല്ലം പാൎത്തതിനെപ്പററി ആരോ ചിലർ എന്തൊ എവിടന്നോ അപവാദം പറഞ്ഞതിനെ അടിസ്ഥാനമാക്കി, ആ സതീരത്നത്തെ [illegible] വം അടുത്ത കാലത്തു് കാട്ടിൽ ഉപേക്ഷിച്ചു [illegible]

(ശേഷം പത്താം വശത്തു്)

# കലാപ്രണയി സൌന്ദര്യാരാധകനാണോ?

## ഈശ്വരനാണ് ഏററവും വലിയ കലാകാരൻ.

(ലേഖ: ഡാക്ടർ എ. ആർ. മേനോൻ കൊച്ചിഗ്രാമോദ്ധാരണമന്ത്രി.)

ജ്ഞാനംതന്നെ സൌന്ദര്യം; സൌന്ദര്യംതന്നെ ആനന്ദം; ആനന്ദത്തിനുവേണ്ടി മാത്രം കലകൾ; ശരി, അപ്പോൾ, കലയും ജ്ഞാനവും ഒന്നൊന്നു വരുന്നു. ജ്ഞാനത്തിന്റെ പരമകാഷ്ഠ, പരമാദർശം, ഈ പ്രപഞ്ചരഹസ്യത്തെ—സൃഷ്ടിവൈശിഷ്ട്യത്തെ—ആരായുകയാണ്. ആ ജ്ഞാനത്തെ ആധുനികശാസ്ത്രജ്ഞന്മാർ അജ്ഞാതവും അത്യഗാധവുമായ പ്രകൃതിശക്തിയെന്നും, ആത്മജ്ഞാനികൾ സർവ്വേശ്വരന്റെ ശക്തിവിശേഷമെന്നും വിവരിക്കുന്നു. ആ പരമജ്ഞാനത്തെക്കുറിച്ചുള്ള പരമാർത്ഥബോധമാകുന്നു സാക്ഷാൽ ജ്ഞാനം. അപ്രകാരമുള്ള ജ്ഞാനസമ്പാദനത്തിനുള്ള പരിശ്രമം മാത്രമാണു കലാപ്രവർത്തനം. ഇതിൽനിന്നു കലകളുടെ വൈശിഷ്ട്യവും വൈപുല്യവും പ്രത്യക്ഷമാകുന്നു. കലകളും അതിൽനിന്നുണ്ടാകുന്ന സൌന്ദര്യവും, ആ സൌന്ദര്യത്തിൽനിന്നു ജനിക്കുന്ന ആനന്ദവും സദാചാരപരവും, സാത്വികവും, സാന്മാർഗ്ഗികവും ആയിരിക്കണമെന്നു തെളിയുന്നു. ഇതാണു ടോൾസ്റ്റോയി പ്രഭൃതികളും മററുള്ളവരും തമ്മിലുള്ള അഭിപ്രായവ്യത്യാസം. ഒരു കൂട്ടർ കേവലം ബാഹ്യമായ സൌന്ദര്യത്തെ മാത്രം, അതിന്റെ ആന്തരമായ സംശുദ്ധിയേയൊ ഉദ്ദേശ്യത്തേയൊ പരിഗണിക്കാതെ, ആരാധിക്കുന്നു. മറേറക്കൂട്ടർ ഏതു സൌന്ദര്യത്തിന്റെയും ആനന്ദത്തിന്റെയും ശാശ്വതവും സാത്വികവുമായ അടിസ്ഥാനത്തെ ആദരിക്കുന്നു. കലകൾ സദാചാരപരമായിരിക്കണമോ വേണ്ടയോ എന്ന പ്രശ്നം തന്നിമിത്തം ഉഗ്രമായ ഒരു വാദവിഷയമായിത്തീർന്നിരിക്കുന്നു. ഈ യുദ്ധം കേവലം വാഗ്രൂപമായ ഒരു വ്യർത്ഥസമരമാണെന്നാണു എനിക്കു തോന്നുന്നതു്. ആനന്ദം ശുദ്ധമായിരിക്കണം എന്നതിനു സംശയമില്ല. ആനന്ദം ശുദ്ധമായിരിക്കണമെങ്കിൽ, അതിനു പ്രേരകമായ സൌന്ദര്യവും പരിശുദ്ധമായിരിക്കണം. ശുദ്ധമായ സൌന്ദര്യം അശുദ്ധമായ കലാപ്രദർശനത്തിൽനിന്നു് ഉണ്ടാകാവുന്നതല്ല. തന്നിമിത്തം കലകളുടെയെല്ലാം അടിയിൽ സാത്വികവും സാന്മാർഗ്ഗികവുമായ ഒരു വിജ്ഞാനപ്രബുദ്ധത ഉണ്ടായിരിക്കണമെന്നുതന്നെയാണ് എന്റെ താഴ്മയായ അഭിപ്രായം.

'കല കലയ്ക്കുവേണ്ടി' (Art for Art's sake) എന്ന ഒരു വാദമുണ്ടു്. യഥാർത്ഥത്തിൽ, എന്റെ അജ്ഞതകൊണ്ടായിരിക്കാം, ആ വാദത്തിന്റെ അർത്ഥം മനസ്സിലാക്കുവാൻ എനിക്കു സാധിച്ചിട്ടില്ല. ഒന്നും അതിനുമാത്രം വേണ്ടിയല്ലെന്നാണു പ്രപഞ്ചതത്വം തന്നെ. എല്ലാം എല്ലാററിനും വേണ്ടിയാണെന്നു മനസ്സിലാക്കുവാൻ വലിയ തത്വജ്ഞാനിയൊ ശാസ്ത്രജ്ഞനൊ ആവണമെന്നു തോന്നുന്നില്ല. 'വീടു വീടിനുവേണ്ടി'യല്ല, മനുഷ്യർക്കു താമസിക്കുവാൻവേണ്ടിയാണ്. 'കവിത കവിതയ്ക്കുവേണ്ടി'യല്ല, സഹൃദയന്മാർക്കു വായിക്കാനും പഠിക്കാനും രസിക്കാനും വേണ്ടിയാണ്. ഏതു ചിത്രവും ആ ചിത്രത്തിനുവേണ്ടിയാണു ചുവരിന്മേൽ തൂങ്ങിനിൽക്കുന്നതെന്നു പറഞ്ഞാൽ പെട്ടെന്നുണ്ടാകുന്ന ഭാവം വെറും ഒരു പുഞ്ചിരിയാണ്. കല കലയ്ക്കുവേണ്ടിയെന്നു പറയുന്നതും അതുപോലെതന്നെയാണ്. ഏററവും വലിയ കലാകാരൻ, പ്രപഞ്ചോത്തമനായ മഹാകലാവിദഗ്ദ്ധൻ, സർവ്വേശ്വരനായ സൃഷ്ടികർത്താവുതന്നെയാണ്. ആ സൃഷ്ടിയിൽ ഉൾക്കൊള്ളാത്ത കാവ്യങ്ങളൊ ചിത്രങ്ങളൊ, പണികളൊ ഇല്ല. അതെല്ലാം സൃഷ്ടിക്കപ്പെട്ടതു് അദ്ദേഹത്തിനുവേണ്ടിയുമല്ലാ മററുള്ളവർക്കു വേണ്ടിയുമല്ലാ എന്നു പറഞ്ഞാൽ, ഉദ്ദേശ്യശൂന്യവും അവിചാരിതവും, യാദൃച്ഛികവുമാണു ഈ പ്രപഞ്ചം എന്നുതന്നെ പറയേണ്ടിവരും. ഈശ്വരസൃഷ്ടിയുടെ കലാവൈചിത്ര്യത്തിന്റെ എത്രയോ നിസ്സാരമായ ഒരു പ്രതിഫലനമോ അനുകരണമോ മാത്രമാകുന്നു മനുഷ്യന്റെ കലാപ്രയത്നങ്ങളെല്ലാം.

മനുഷ്യൻ മാത്രമാണു കലാകുതുകി. കലാകൗതുകം മനുഷ്യന്റെ ബുദ്ധിയുടെ ഒരു അംശമാണ്. ആ ബുദ്ധിവിഭാഗത്തിന്റെ പ്രവർത്തനത്തിന്റെ ഫലമാണു ലോകത്തിലുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ കലാവിരുതുകളും പ്രദർശനങ്ങളുമെല്ലാം. കാവ്യവും, ചിത്രമെഴുത്തും, പാട്ടും, നാട്യവും, കൊത്തുപണിയും, ആലയനിർമ്മാണവും എല്ലാം ആ ബുദ്ധിയുടെ പ്രതിഫലനങ്ങളും പ്രദർശനങ്ങളുമായിരിക്കേ, 'കല കലയ്ക്കുവേണ്ടിമാത്രം' എന്നു പറയുന്നതു സർവ്വാബദ്ധമായിത്തോന്നുന്നു. ബുദ്ധിമാനായ മനുഷ്യൻ ഒരു കവിത എഴുതുന്നതും, ഒരു ചിത്രം വരയ്ക്കുന്നതും, ഒരു രൂപം കൊത്തുന്നതും മററും ആ കവിതയ്ക്കും, ചിത്രത്തിനും, രൂപത്തിനും തനിച്ചുതന്നെ വേണ്ടിയാണത്രേ! അല്ലേ, അല്ല. കല കലയ്ക്കുവേണ്ടിയല്ലാ, കല അതിന്റെ സ്രഷ്ടാവിന്റെ രസത്തിനുവേണ്ടിയാണ്; അനുഭോക്താക്കളുടെ ആനന്ദത്തിനും അറിവിനും വേണ്ടിയാണ്; അതിനുവേണ്ടി മാത്രമാണ്. അതിൽനിന്നു ഭിന്നമായ ഒരു സ്വതന്ത്ര ജീവിതംപോലും കലയ്ക്കുണ്ടെന്നു സങ്കല്പിക്കുവാൻ എനിക്കു സാദ്ധ്യമല്ല.

എന്തിനാണ് ഈ ബുദ്ധിമാനായ മനുഷ്യൻ ഇത്രയും കലാപ്രയത്നങ്ങൾക്കു കച്ച കെട്ടുന്നതു്. ഉത്തരം വളരെ എളുപ്പമാണ്. ആന്തരമായ എന്തോ ഒരു പ്രേരണ നിമിത്തം. ആ പ്രേരണയെ സൂക്ഷ്മമായി വിശകലനം ചെയ്തുനോക്കുമ്പോൾ അതു ആദ്യം അസ്പഷ്ടമായ ഒരു വെറും തോന്നൽ എന്നും, പിന്നീട് പ്രയത്നത്തിനുള്ള വാസന എന്നും, ക്രമേണ സൌന്ദര്യാവബോധത്തിന്റെ പ്രേരണ എന്നും, അതിലേക്കു എത്തുമ്പോൾ ജ്ഞാനസമ്പാദനത്തിനുള്ള ആസക്തിയെന്നും, അവസാനമായി വേദാന്തികൾ പറയുംപോലെ, അന്യമൊന്നില്ലാത്തതായ ആ പരമമായ ഒന്നിനോടു ചേരാനുള്ള പ്രബുദ്ധമായ ഒരു തിടുക്കമെന്നും, കാണപ്പെടുന്നതാണ്. ഇതാണ്, കലാവൈഭവം—കലാചാതുരി—സാത്വികവും, സാർവ്വജനീനവും, സദാചാരസംശുദ്ധവും, സമുൽകൃഷ്ടവുമായിരിക്കുമെന്നു പറയുന്നതിന്റെ അടിസ്ഥാനം.

# നരകസൃഷ്ടി.

## റഷ്യൻ കുടുംബജീവിതത്തിനു നേരിട്ട ശൈഥില്യം.

പ്രഫസർ ടി. ജെ. ജോബ്. എം. ഏ.

സോവിയറ്റു ദൃഷ്ടിയിൽ മതപരമായ സദാചാരങ്ങൾ സ്വാർത്ഥതയുടെ ദർപ്പണങ്ങളാണ്. അവർ ഇവയെ "മുതലാളിസന്മാർഗ്ഗം" എന്നു ഹാസ്യപൂർവം അഭിധാനം ചെയ്യുന്നു. നവീനസമുദായസാഹചര്യങ്ങൾക്കു ഇവയൊന്നും പററിയതല്ലപോലും!! അതുകൊണ്ടു മതങ്ങളോടൊപ്പം സന്മാർഗ്ഗങ്ങളേക്കൂടി സോവിയററുകാർ നശിപ്പിക്കുന്നു. എന്നാൽ റഷ്യയിൽ സന്മാർഗ്ഗം തീരെയില്ലെന്നു പറഞ്ഞുകൂടാ. നിയമേന സ്ഥാപിക്കപ്പെട്ട ഒരെണ്ണമുണ്ട്. ട്രോട്ട്സ്കി പ്രഖ്യാപനം ചെയ്തതുപോലെ, ഭൗതികസുഖലബ്ധിക്കും, കമ്മ്യൂണിസ്റ്റ് കക്ഷിയുടെ പുരോഗമനത്തിനും ഉതകുന്നതായ പ്രവൃത്തികൾമാത്രം നല്ലതാണെന്നും, അവയ്ക്കു വിരോധമായവ ചീത്തയാണെന്നുമാണ് ഈ സന്മാർഗ്ഗതത്വത്തിന്റെ സാരസർവസ്വം. പ്രവഡ (Pravada) എന്ന പ്രസിദ്ധീകരണത്തിലാണ് ഈ നൂതനസന്മാർഗ്ഗസംഹിതയേക്കുറിച്ചുള്ള വിവരങ്ങളധികവും പരസ്യപ്പെടുത്തിക്കൊണ്ടിരിക്കുന്നത്.

പരിഷ്കൃത രാഷ്ട്രങ്ങളെല്ലാം വിവാഹത്തേയും കുടുംബത്തേയും പരിപാവനവും സമുദായത്തിന്റെ അടിസ്ഥാനവുമായി കരുതി അവയെ നിയമം കൊണ്ടു സംരക്ഷിക്കുമ്പോൾ, സോവിയററു ഗവണ്മെൻറാകട്ടെ, അവയെ സ്വാർത്ഥതല്പരമായ മുതലാളിസ്ഥാപനങ്ങൾ ആയി മാത്രം കരുതി, മുതലാളികളോടൊപ്പം, അവയേയും നശിപ്പിക്കുവാൻ അശ്രാന്തം പരിശ്രമിക്കുന്നു. സന്മാർഗ്ഗബോധമുള്ളവർക്കു അവരുടെ സിദ്ധാന്തങ്ങൾ പറയാനും പറഞ്ഞുകേൾക്കാനും ലജ്ജ തോന്നും. എന്നാൽ റഷ്യൻ സദാചാരത്തെ പാടിപ്പുകഴ്ത്താൻ ചിലർ കച്ചകെട്ടിനടക്കുന്നതുകൊണ്ട് ആ സന്മാർഗ്ഗത്തിന്റെ ചില സാമ്പിൾ എടുത്തുപറയാതെയും കഴിയുകയില്ലല്ലോ. ഒരാൾ ഒരു സ്ത്രീയെ വിവാഹം കൊണ്ടു സ്വന്തമാക്കിയാൽ, ആ പ്രവൃത്തി, മുതലാളികൾ സ്വകാര്യസ്വത്തു കൂട്ടിവെക്കുംപോലെ, മററുള്ളവരുടെ ഭൗതികസുഖത്തിനു ഹാനികരമാണെന്നും, സ്ത്രീപുരുഷന്മാരുടെ ജഡികസന്തോഷവും ജനവർദ്ധനയും മാത്രമാണ്, അല്ലാതെ കുടുംബജീവിതമല്ല, വിവാഹത്തിന്റെ ഉദ്ദേശമെന്നും, അതുകൊണ്ടു വിവാഹത്തിൽ ശാശ്വതമായി യാതൊരു ബാദ്ധ്യതയും ഉണ്ടാകുവാൻ പാടില്ലായെന്നും, കമ്മ്യൂണിസ്റ്റ്കാർ സിദ്ധാന്തിക്കുന്നു. ഇക്കാര്യത്തിൽ മനുഷ്യർ മൃഗങ്ങളേപ്പോലെ ആയിത്തീരണമെന്നതാണു അവരുടെ ആദർശം. വിവാഹം രജിസ്റ്റർ ചെയ്യുന്നതു വെറും ഒരു ആചാരം മാത്രമാണെന്നും, ഇഷ്ടമുള്ളപ്പോൾ അതിനെ അസ്ഥിരപ്പെടുത്താമെന്നും സോവിയററു നിയമം ഘോഷിക്കുന്നു. നിയമദൃഷ്ട്യാ, റഷ്യയിൽ വേശ്യാപുത്രനും, ന്യായമായി ജനിച്ച സന്താനവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല.

റഷ്യ ഉപേക്ഷിക്കപ്പെട്ട കുട്ടികളാൽ നിറയപ്പെട്ടിരിക്കുന്നു. അവർ തെണ്ടിത്തിരിഞ്ഞും, കട്ടും കവർന്നും, ഉപജീവിക്കുന്നു. ഏതാനും കുറെ കുട്ടികളെ ഗവണ്മെണ്ടു അനാഥശാലകളിൽ വളർത്തി വരുന്നുണ്ട്. എന്നാൽ ഈ അനാഥശാലകൾ നരക തുല്യങ്ങളാണ്. "ക്രിലൊങ്കൊ അനാഥശാലയെ ൧൯൨൮-ൽ സഖാവ് ബറിസ്റ്റർ വിവരിക്കുന്നതു ശ്രവിക്കുക: "കുട്ടികൾ പുകവലിക്കുകയും എല്ലാപ്പോഴും തമ്മിൽ തല്ലുകയും ചെയ്യുന്നു. അവർ അധികാരികളേയും, അദ്ധ്യാപകന്മാരേയും അശേഷം കൂട്ടാക്കുന്നില്ല. കുളിച്ചു ദേഹശുദ്ധി വരുത്തുന്നത് അവർക്കു എത്രയും വിരോധമാണ്. അനാഥശാലയുടെ മുറികളും കുളിമുറികളും വൃത്തികേടിനാൽ നിറയപ്പെട്ടിരിക്കുന്നു. ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും ഇടയിൽ പരസ്യമായിത്തന്നെ പാപകർമ്മങ്ങൾ നടക്കുന്നു......ഇതിൽ ചേക്കപ്പെടുന്ന കുട്ടികൾ ഭൂരിപക്ഷവും ഈ നരകത്തിൽനിന്നു രക്ഷപ്പെടുന്നതിനാണു ശ്രമിക്കുന്നത്..." പട്ടണങ്ങളിൽ അലഞ്ഞുതിരിഞ്ഞുനടക്കുന്നവർ വഴിവക്കിലും, റെയിൽവെ പ്ലാററുഫാറങ്ങളിലും, ഒഴിഞ്ഞുകിടക്കുന്ന തീവണ്ടികളിലും പീടികകളുടെ വരാന്തകളിലുമാണു രാത്രി കഴിച്ചുകൂട്ടുന്നതെന്നും, പെൺകുട്ടികൾ ഒരു കഷണം അപ്പം ലഭിക്കുന്നതിനുവേണ്ടി തങ്ങളെത്തന്നെ വില്ക്കുന്നു എന്നും ആൻഡ്രൂസ്സിത്ത്, ഡോബിലെ മുതലായ സന്ദർശകരും സാക്ഷീകരിക്കുന്നു. ഇത്തരം കുട്ടികളുടെ സംഖ്യ ആണ്ടുതോറും വർദ്ധിച്ചാണു വരുന്നത്.

റഷ്യയിലെ ഈ അധോഗതി കണ്ടു സോവിയററു അധികൃതന്മാർ തന്നെ ഭയപ്പെട്ടു. കുടുംബജീവിതത്തെ പ്രോത്സാഹിപ്പിക്കുന്നതാണു നല്ലതെന്നു അവർക്കു മനസ്സിലായി. ൧൯൩൬-ലെ ഭരണപരിഷ്ക്കാരത്തിൽ അതിനു വേണ്ട നിയമങ്ങൾ ഉൾപ്പെടുത്തി. കുടുംബജീവിതത്തെ വീണ്ടും സംസ്ഥാപനം ചെയ്യുവെന്നതിനു തെളിവായി പ്രസിഡണ്ടു സ്റ്റാലിൻ തന്റെ അമ്മയെ, പന്ത്രണ്ടു കൊല്ലത്തെ വേർപാടിനുശേഷം; ഒന്നു ഔദ്യോഗികമായി സന്ദർശിച്ചതായും പറയപ്പെടുന്നു. പക്ഷെ അസന്മാർഗ്ഗത്തിൽ തഴകിപ്പോയ റഷ്യൻസമുദായത്തിൽ ഇനി സന്മാർഗ്ഗം പുനഃസ്ഥാപിക്കുന്നതിനു കുറെ പ്രയാസമുണ്ട്. സന്മാർഗ്ഗനിയമങ്ങളെ അടിച്ചുടയ്ക്കാൻ എളുപ്പമുണ്ട്; പക്ഷെ അവയെ പുനഃസ്ഥാപിക്കാൻ പണിയാണ്.

.........(o).........

---

കലയുടെ അസ്പഷ്ടമായ ആരംഭത്തിനും അജ്ഞാതമായ അവസാനത്തിനും മദ്ധ്യത്തിൽ നില്ക്കുന്ന ഒന്നാണു സൗന്ദര്യാവബോധം. മനുഷ്യനു സൗന്ദര്യത്തിൽ ഉള്ള ഭ്രമംകൊണ്ടാണ്, ആ ഭ്രമനിവൃത്തിക്കായിട്ടാണ്, അവർ കലാകുതുകിയാകുന്നതെന്നു പറയുന്നത് ഒരു അർദ്ധസത്യം മാത്രമാണ്. ഒരു പതനത്തിൽ അങ്ങനെ ഒരു സ്ഥാനവും കാരണവും കലകൾക്കുണ്ടെന്നു സമ്മതിക്കാം. എന്നാൽ അതല്ലാ അതിന്റെ പരമവും പരമാർത്ഥവുമായ സ്ഥാനം. ഉദ്ദിഷ്ടസ്ഥാനത്തെത്തുന്നതിനു മുമ്പു വഴിമദ്ധ്യത്തിലുള്ള വഴിയമ്പലത്തിലൊ സത്രത്തിലൊ വിശ്രമിക്കുന്ന യാത്രക്കാരനെ, സത്രത്തിൽ താമസക്കാരൻ എന്നു പറയുന്നതുപോലെ മാത്രമേ, യഥാർത്ഥ കലാപ്രണയിയെ സൗന്ദര്യാരാധകൻ എന്നു പറയുന്നതും ശരിപ്പെടുകയുള്ളു. കലകളിൽ സൗന്ദര്യമുണ്ട്. സൗന്ദര്യം ആനന്ദപ്രദമാണ്. ആനന്ദത്തിനുവേണ്ടി സൗന്ദര്യത്തെ അന്വേഷിക്കയും സമ്പാദിക്കയും ചെയ്യുന്നതുമുണ്ട്. എന്നാൽ അതൊക്കെ എടക്കാലത്തും എടുത്തുവച്ചും നടക്കുന്ന വിക്രിയകളാകുന്നു. യഥാർത്ഥമായ സൗന്ദര്യം—പരമമായ സൗന്ദര്യം—അതാണു കലയുടെ ആദർശം. എന്താണ് ആ സൗന്ദര്യം? ഏതാണു ആ സൗന്ദര്യം? "സത്യം" തന്നെയാണ് ആ സൗന്ദര്യം. സത്യത്തിൽ നിന്നു വിട്ട സൗന്ദര്യമില്ല. പരമമായ സത്യം തന്നെയാണു പരമാർത്ഥമായ സൗന്ദര്യവും.

(൯-ാം വശത്തു നിന്നും തുടർച്ച)

പാതിവ്രത്യത്തെപ്പററി ... പുരുഷന്മാക്കന്നല്ല, ഈശ്വരാവതാരമായ പുരുഷന്മാക്കുപോലും ഉള്ള അഭിപ്രായം കണ്ടില്ലേ? ജമദഗ്നിയുടെ കഥ ഇതിലും കഠിനമാണു്. അയാളുടെ ഭാര്യയായിരുന്നു രേണുക. അവൾ പാതിവ്രത്യത്തിൻെറ അവതാരമായിരുന്നു. ആ സ്ത്രീ ആശ്രമത്തിലേക്കു ദിവസേന വെള്ളം കോരിക്കൊണ്ടു വരും. വെള്ളം സരസ്സിൽ "ഐസ്" രൂപത്തിൽ കട്ടിയായി കിടന്നിരുന്നതിനേയാണു് കോരിക്കൊണ്ടു വരിക. ചൂടുള്ള മനുഷ്യശരീരത്തോടു് തട്ടിയാൽ ഐസ് അല്പം ഉരുകിപ്പോകുമല്ലോ. എന്നാൽ രേണുക പതിവ്രതയായിരുന്നതിനാൽ ഐസ് അശേഷം ഉരുകിപ്പോകാറില്ലായിരുന്നു. ഒരു ദിവസം അതു അല്പം ഉരുകിയതായി ഭർത്താവു കണ്ടു. ചിത്രരഥനും ഭാര്യയും വെള്ളത്തിൽ ക്രീഡിക്കുന്നതു കണ്ടപ്പോൾ രേണുകക്കു അശുദ്ധ വിചാരം ഉണ്ടായിരുന്നതിനാലായിരുന്നു ഐസ് ഉരുകിപ്പോയതു്. അവളെ ഉടനെ കൊന്നുകളയാൻ ജമദഗ്നി തൻെറ മക്കളോടു് കല്പിച്ചു. മൂത്ത മക്കൾ അച്ഛൻെറ കല്പനയെ നിരസിച്ചു. ഇളയ മകനായ പരശുരാമൻ—ബ്രാഹ്മണക്കായി കടലിൽ നിന്നു കേരളം സൃഷ്ടിച്ചുകൊടുത്ത പരശുരാമൻ—മാതാവിൻെറ ശിരസ്സു വെട്ടി. പാതിവ്രത്യഭംഗത്തിൻെറ ശങ്കയുടെ ഛായയുടെ നിഴലിൻെറ ഏകദേശാംശം ഉണ്ടായതിനാൽ രേണുകക്കുണ്ടായ അനുഭവം കണ്ടില്ലേ? ഈ വക പുരാണകഥകൾ ആലോചിച്ചാൽ വെറുതെയാണൊ കല്യാണിക്കുട്ടിയമ്മ പാതിവ്രത്യപദത്തെ ശപിച്ചതു്, എന്നു തോന്നാതിരിക്കയില്ല.

പ്രാസംഗികൻ ഇങ്ങിനെപറഞ്ഞതായും റിപ്പോർട്ടു ചെയ്തുകാണുന്നു:— "കരുണാകർത്താവു് സ്ത്രീഹൃദയജ്ഞാനമില്ലാത്ത ഒരു മഹാകവിയാണെന്നു് ആ കാവ്യം തെളിയിക്കുന്നു." പച്ചയിൽ പറകയാണെങ്കിൽ മഹാകവി കുമാരനാശാനു സ്ത്രീഹൃദയജ്ഞാനമില്ലായിരുന്നുവെന്നും അദ്ദേഹത്തിൻെറ കരുണയെന്ന കാവ്യം തെളിയിക്കുന്നുവെന്നു സാരം. ആശാൻെറ പ്രവൃത്തികൊണ്ടു് തെളിഞ്ഞിരിക്കുന്നുവെന്നല്ല, അദ്ദേഹത്തിൻെറ കാവ്യങ്ങളിൽനിന്നു തെളിയുന്നുവെന്നുമല്ല, കരുണയെന്നകാവ്യംകൊണ്ടു തെളിയുന്നുവെന്നാണു്. അതാണു് ഏററവും രസകരമായിരിക്കുന്നതു. "നളിനി"യിൽനിന്നു തെളിഞ്ഞിരിക്കുന്നുവന്നൊ ലീലയിൽനിന്നു തെളിഞ്ഞിരിക്കുന്നുവെന്നോ, "ചണ്ഡാലഭിക്ഷുകി"യിൽ നിന്നു "തെളിഞ്ഞിരിക്കുന്നുവെന്നൊ ആയിരുന്നു പറഞ്ഞതെങ്കിൽ, സ്ത്രീഹൃദയം എങ്ങിനെയുള്ളതായിരിക്കണമെന്നാണു് കല്യാണിക്കുട്ടിയമ്മയുടെ അഭിപ്രായമെന്നു ഏകദേശം ഗ്രഹിക്കാമായിരുന്നു "ദുരവസ്ഥയിൽ" നിന്നു ഗ്രഹിക്കാമെന്നായിരുന്നു പറഞ്ഞിരുന്നതെങ്കിൽ സ്ത്രീകളുടെ ഹൃദയത്തിൽ വർണ്ണാശ്രമധർമ്മമനുസരിച്ചുള്ള പ്രതിപത്തിക്കു വിഘ്നം വന്നതായി വിവരിക്കുന്ന കാര്യങ്ങൾ സാഹിത്യപരിഷത്തു വർജ്ജിക്കേണ്ടതായി നിർദ്ദേശിക്കുകയാണു് ആ അമ്മ ചെയ്തതെന്നെങ്കിലും വിചാരിക്കുമായിരുന്നു.

കരുണയിലെ നായിക ഒരു വേശ്യയാണു്. സ്ത്രീകളുടെ ഇടയിൽ വേശ്യമാർ ഉണ്ടാവാൻ പാടില്ലായെന്നും ഉണ്ടെന്നു സ്ഥാപിച്ചു വിവരിക്കുന്ന കവികൾ സ്ത്രീഹൃദയജ്ഞാനമില്ലാത്തവരാണെന്നും ഒരു സ്ത്രീ പറയുന്നതിൽനിന്നു് ഒരു പരമാർത്ഥം തെളിയുന്നു. സദാചാരമെന്നു ലോകത്തു അറിയുന്ന ഗുണത്തിൽനിന്നു വ്യതിചലിച്ചു്,

"ധനദുർദ്ദേവതയ്ക്കെന്നും ത്രപവിട്ടഹോ—
മോഹത്താൽ
തനതംഗം ഹോമിക്കും.................."

സ്ത്രീകൾ ഇല്ലെന്നൊ ഉണ്ടാവാൻ പാടില്ലെന്നൊ ആയിരിക്കാം പ്രാസംഗികയുടെ അഭിപ്രായം. സന്മാർഗ്ഗനിഷ്ഠകളെ മഹത്തുക്കൾ മാത്രമുള്ള പരിസരത്തോടുകൂടി വിശിഷ്ടതരമായ ജീവിതം നയിക്കുന്നവരും ലോകത്തുനടക്കുന്ന കുണ്ടാമണ്ടികളൊന്നും അറിയാത്തവരുമായ മഹതികൾക്കു മാത്രമെ ഈ അഭിപ്രായം ഉണ്ടാകയുള്ളു. ആ കാര്യം ആലോചിച്ചാൽ ശ്രീമതി കല്യാണിക്കുട്ടിയമ്മയെ ഞാൻ ഹൃദയപൂർവ്വം സവിനയം രണ്ടുകയ്യും കൂപ്പി വന്ദിക്കുന്നുവെന്നേ എനിക്കു പറവാനുള്ളു.

---

# കേരളപാണിനി

## മലയാളസാഹിത്യത്തിൻെറ സമുദ്ധാരകൻ അദ്ദേഹമാണോ?

(വിദ്വാൻ; വി. കൃഷ്ണൻ നമ്പൂതിരി എം. ആർ. എ. എസ്സ്)

I



പാകശയ്യാദി ഗുണങ്ങളെക്കൊണ്ടും ഗാനമാധുര്യം, അർത്ഥപുഷ്ടി, ഇവകൊണ്ടും മികച്ച ഒരു സാഹിത്യശാഖയാണു് പുരാതനകാലത്തു് നിരണം കവികൾ മലയാളത്തിൽ ഉൽഘാടനം ചെയ്തതും പോഷിപ്പിച്ചതും. കൈരളി അക്കാലങ്ങളിൽ കേവലം അസ്വാതന്ത്ര്യവും ദരിദ്രയും തമിഴിൻെറ അടിമയും ആയിട്ടാണു് കഴിഞ്ഞുവന്നതു്. ആ വിഷമാവസ്ഥയിൽനിന്നു കൈരളിയെ മോചിപ്പിക്കുന്നതിനു നമ്പൂതിരിമാരുടെ കാവ്യരംഗപ്രവേശം കുറെയൊക്കെ സഹായിച്ചു. "മധുര മധുരഭാഷാ സാംസ്കൃതാന്യോന്യ സമ്മേളന സുരഭില"മായ ഒരു വിശിഷ്ടസാഹിത്യ പ്രസ്ഥാനമായ ചമ്പുക്കളുടെ ആവിർഭാവം തുലോം സ്തുത്യർഹം തന്നെ. നമ്മുടെ മാതൃഭാഷയെ മോചിപ്പിക്കുന്നതിനും നമ്പൂതിരിമാർ വരുത്തിക്കൂട്ടിയ സംസ്കൃതബന്ധത്തെ സമുചിതമായി ദൃഢപ്പെടുത്തുന്നതിനും ശാസ്ത്രനിഷ്ഠമായ ഒരു പദ്ധതിയെ ആലംബമാക്കി പുരോഗമിപ്പിക്കുന്നതിനും സാധിച്ചതു് വിഖ്യാതനും സമാരാദ്ധ്യനും ആയ തുഞ്ചത്തു ഗുരു പാദരാണു്. അദ്ദേഹത്തിൻെറ കിളിപ്പാട്ടുകൾ പ്രസ്തുത ഉദ്ദേശ്യങ്ങളെ അവിതർക്കിതമായി സാധി

(ശേഷം ൨൩-ാം പേജിൽ)

# താപസേന്ദ്രന്റെ തല മോഹിനിപ്പെണ്ണിനു കളിപ്പമ്പരം!

## പ്രതികാരേച്ഛയുടെ ഭയങ്കര നിർവ്വഹണം.

[പി. സി. കോരുതു്]

(എഴുതിവരുന്ന "ദീപ്തമണ്ഡലം,, എന്ന ഗ്രന്ഥത്തിലെ 26-ാം അദ്ധ്യായം)

"കഠിനമാം പാതകച്ചോരയിങ്കൽ
കതിരോൽകുളിച്ചിതന്നന്തിനേരം
ആവികലാനന്ദത്താൽ റാണിയാൾതൻ
കവിളുണ്ണിക്കുന്നുതുടുത്തിതന്നാൾ"

അനീതിയുടെ മുമ്പിൽ കണ്ണടയ്ക്കാത്ത വാനപ്രസ്ഥനായ യോഹന്നാൻ അസ്വസ്ഥനായി. ഈശ്വരനിദേശത്തിനും നിയമശാസനത്തിനും വിരുദ്ധമായി വർത്തിക്കുന്ന ഹേരോദേസ് രാജാവിന്റെ ഭയങ്കര ദുഷ്പ്രവൃത്തികൾ കണ്ടില്ലെന്നു ഭാവിക്കുവാൻ യോഹന്നാനെപ്പോലെയുള്ള ഒരു മഹാത്മാവിനു സാദ്ധ്യമായിരുന്നില്ല. ആ തപഃപ്രഭാവൻ ഹേരോദേസിന്റെ ഗംഭീരമായ അരമനയിലേക്കു ധൈര്യസമേതം കടന്നുചെന്നു, അലൗകികമായ ഒരധികാരഭാവത്തോടെ ഇങ്ങനെ ശാസിച്ചു:—

"നരാധമനായ ഹേരോദേസ്!, നിങ്ങളുടെ ദുഷ്പ്രവൃത്തികൾ ഈശ്വരനു സഹിക്കാവുന്നതിൽ അപ്പുറമാണ്. നിങ്ങൾ; സഹോദരനായ ഫിലിപ്പോസിന്റെ പത്നിയെ അപഹരിച്ചിരിക്കുന്നതു് എങ്ങനെ നീതീകരിക്കാം. വ്യഭിചാരിണിയും കുലടയുമായ ഒരു മോഹിനിപ്പെണ്ണിന്റെ കടാക്ഷങ്ങൾ ഒരു രാജഹൃദയത്തെ, അടിയുറച്ച ഒരു സിംഹാസനത്തെ, ചലിപ്പിക്കുവാൻ ശക്തമാകുകയോ? ഇതു മഹാപാപമാണ്; ഈശ്വരനു ക്ഷമിക്കുവാൻ നിവൃത്തിയില്ലാത്ത അനീതിയും അക്രമവുമാണ്. നിങ്ങൾ ഇതിൽനിന്നു പിന്മാറുക. മനുഷ്യരുടെ മുൻപിലും, സ്രഷ്ടാവിന്റെ സന്നിധിയിലും തലയുയർത്തി നിൽക്കുന്നതിനു് ഈ കുലടയുമായുള്ള ബന്ധം എന്നെന്നേക്കുമായി അവസാനിപ്പിക്കുക. നിങ്ങൾ രാജാവാണ്; പ്രജാലക്ഷങ്ങളുടെ മാതൃകാപുരുഷനായി വർത്തിക്കേണ്ട നിങ്ങൾ സൽപഥത്തിൽനിന്നു വ്യതിചലിക്കാൻ പാടില്ലാത്തവിധം വലിയ ഒരു കർത്തവ്യഭാരം താങ്ങേണ്ടവനാണ്. നിങ്ങൾ ഈ അനീതി പ്രവർത്തിക്കുവാൻ തുടങ്ങിയാൽ, നിങ്ങളെ ആദർശപുരുഷനാക്കി ജീവിക്കേണ്ട ജനങ്ങൾ ഇതിന്റെ നൂറിരട്ടി പ്രവർത്തിക്കും. അതുകൊണ്ടു്; ഹേരോദേസ് ഞാൻ നിങ്ങളെ ഉപദേശിക്കുന്നു, അല്ല സത്യസ്വരൂപനായ സർവ്വേശ്വരന്റെ നാമത്തിൽ ആജ്ഞാപിക്കുന്നു, നിങ്ങൾ ഈ വ്യഭിചാരപ്രവൃത്തിയിൽനിന്നു വിരമിക്കുക. പശ്ചാത്തപിച്ചു്, ഈശ്വരനോടു ക്ഷമായാചനം ചെയ്യുക."

സുവർണ്ണോജ്ജ്വലമായ കിന്നരിയുടുപ്പുകളണിഞ്ഞു്, സർവ്വാധികാര സംസൂചകമായ ചെങ്കോൽ വഹിച്ചു്, രത്നഖചിതമായ സിംഹാസനത്തിൽ എഴുന്നരുളുന്ന സാർവ്വഭൗമനോടു്, പ്രജാലക്ഷങ്ങളുടെ പ്രത്യക്ഷദൈവമായ തിരുമേനിയോടു്, ഒട്ടകത്തോലുചുററി ഊശാന്താടി വളർത്തി, കാററത്തു പഞ്ഞിപോലെ ചരിക്കുന്ന ഒരു ഭ്രാന്തൻ സന്യാസി അധിക്ഷേപിക്കുകയോ? ആജ്ഞാപിക്കുകയോ? ഉപദേശിക്കുകയോ? ഈ അധികപ്രസംഗം ഈ ഔദ്ധത്യം, ആർ, എങ്ങനെ സഹിക്കും? ഹേരോദേസ് ഇതികർത്തവ്യതാ വിമൂഢനായി.

ഈ ശകാരങ്ങളെല്ലാം കേട്ടിട്ടു് മരപ്പാവപോലെ നിശ്ചഞ്ചലനായി നിൽക്കുന്ന രാജസപ്രഭാവന്റെ തിരുമുൻപിൽ; ഈ അസ്വസ്ഥതകൾക്കെല്ലാം ഹേതുഭൂതയായ ഹേരോദ്യ എന്ന മോഹിനി, അന്നപ്പിടയെ അതിശയിക്കുമാറു, കുണുങ്ങിക്കുണുങ്ങി സമാഗതയായി. അവളുടെ അനുപമമായ സൗന്ദര്യത്തികവിന്റെ പ്രഭാപ്രസരം അവിടെയെല്ലാം വീശിവിളങ്ങി.

"നിറമുടയതലമുടിചുരുണ്ടുനീണ്ടങ്ങനെ-
നീലമേഘങ്ങൾക്കുതോലിനൽകുന്നതേ,
കുറുനിരയുമൊരുകുറിയുമൊരുനിടിലഭംഗിയും



(ഹേരോദ്യ)

കൂത്താട്ടുമോമനച്ചില്ലിവില്ലാട്ടവും
തിലകുസുമസമസുഷമനാസികാശോഭയും
തിങ്കളോടൊക്കുംകപോലസ്ഥലങ്ങളും
മധുമധുരമൃദുലതരമധരസൗഭാഗ്യവും
മാലതീമൊട്ടിനോടൊത്തദന്തങ്ങളും
കൊടിനട്ടു, മതിവികടകടിതടവിലാ-
സവും
കോമളാഡംബരകാഞ്ചീകലാപവും,
കദളിയുടെമൃദുതയൊടുകിടനമിടക്കൂടുന്ന
കാലുരണ്ടുംമനോമോഹനംകാണുകിൽ
ശശിയൊടെതിർ പൊരുതു വിരുതേറുന്ന-
വക്ത്രവും
ശംഖിനോടൊക്കുന്നകണ്ഠപ്രദേശവും,
മലകളൊടുപലപൊഴുതുകലഹരുചിതേടുമ
മ്മാറത്തുതിങ്ങുംകുചങ്ങടെഭംഗിയും"

ഹേരോദേസിനെ അവളുടെ പാദദാസനാക്കിച്ചെയ്തു. ഹേരോദാ കോപവെറികൊണ്ട പെൺസിംഹത്തെപ്പോലെ അലറി:—

"പ്രഭോ, ഈ ധിക്കാരവചസ്സുകൾ കേട്ടുകൊണ്ടു് അങ്ങിവിടെ അനങ്ങാതിരിക്കുകയോ? ലോകമെന്തെന്നറിയാതെ, ചെമ്പൻമുടിയും താടിയും വളത്തി, ഭ്രമിക്കു ഭാരമായി നടക്കുന്ന ഈ കള്ളക്കാട്ടാളപ്പരിഷയുടെ മൺതല ഇപ്പോൾ ഈമണിമുററത്തു പല്ലിളിച്ചുകിടന്നു് പിടയുന്നതുകാണുവാൻ അയ്യ!എന്തു രസമായിരിക്കും! ഹാ!കഷ്ടം അങ്ങയുടെ പൗരുഷം എവിടെ? മനക്കരുത്തെവിടെ? വീര്യപ്രഭാവമെവിടെ? ക്ഷാത്രതേജസ്സെവിടെ? അധികാരങ്ങളെല്ലാം, കൈക്കുമ്പിളിൽ ഒതുക്കിവച്ചിരിക്കുന്ന ഒരു ചക്രവത്തിയുടെ നേരേ, അതിധീരാഗ്രന്നെന്നുംശത്രുക്കളുടെ കൊട്ടുംകാലനെന്നും സുപ്രഖ്യാതനായ ഹേരോദേസിൻെറ മൂക്കിനു നേരെ, നിന്നുകൊണ്ടു്, ശകാരജല്പനം നടത്തിയ ഈ കിഴട്ടു കഴുതയുടെ ശിരസ്സു് ഒരു നിമിഷനേരമെങ്കിലും ഇങ്ങനെ നിവിന്നു നിൽക്കുകയോ? ഈ രാജകുടുംബത്തിൻെറ നേരെ ചെളിവാരിയെറിഞ്ഞ ഈ കപടക്കാവിക്കരിമ്പറയൻ യഥേഷ്ടം വിഹരിക്കുകയോ? ഹേരോദ്യയുടെ ഓമനമുഖത്തു കരിതേച്ച കശ്മലൻ ജീവിച്ചിരിക്കുവാൻ അനുവദിക്കുകയോ?—ഛായ്, ഛായ്, അതു പാടില്ല. ഹേരോദ്യ സ്ത്രീയാണെങ്കിൽ, അവൾക്കഭിമാനമുണ്ടെങ്കിൽ,—" അവൾ മുഴുവൻ പറഞ്ഞില്ല. കോപംകൊണ്ടും പ്രതികാരേഛകൊണ്ടും അവളുടെ ശബ്ദം പുറത്തു വരാതെയായി.

ഹേരോദേസ്, പ്രേയസിയുടെ തോളിൽ മന്ദമായി തട്ടിക്കൊണ്ടു പറഞ്ഞു:—

"പ്രിയെ, ഇതു പ്രവാചക ശിരോമണിയെന്നു് പ്രസിദ്ധനായ യോഹന്നാനാണു്. ഈശ്വരൻെറ ഭക്തദാസനാണിദ്ദേഹമെന്നു് നമ്മുടെ പ്രജകളെല്ലാം വിശ്വസിച്ചു്, ഇദ്ദേഹത്തെ ആദരിക്കുന്നു; ആരാധിക്കുന്നു. ഇങ്ങനെയുള്ള ഒരു മഹാത്മാവിനു പ്രാണഹാനി വരുത്തിയാൽ—ഭവതിയുടെ ദൃഷ്ടിയിൽ അതു വല്ല വിധത്തിലും നീതീകരിക്കപ്പെടാവുന്നതാണെന്നിരുന്നാൽ തന്നെയും—അതു് അചിന്ത്യമായ ആപത്തിനു കാരണമാകും. നമ്മുടെ രാജസ്ഥാനത്തിനുപോലും തന്മൂലം ഇളക്കം തട്ടും. പാടില്ല, ഈ കടുംകൈ ചെയ്യുവാൻ പാടില്ല. അതു ഞാൻ അനുവദിക്കുകയില്ല."

"അതുകൊണ്ടു് ഈ കാഷായവേഷക്കാരൻ ഇങ്ങനെ നടന്നു നമ്മുടെ യശസ്സിനു കളങ്കം വരുത്തി ക്കൂട്ടട്ടെ യെന്നോ? അങ്ങയുടെ നിശ്ചയമതാണെങ്കിൽ—"ആ കലികൊണ്ട രാക്ഷസി വീണ്ടും അർദ്ധോക്തിയിൽ വിരമിച്ചു. അവളുടെ നിലകണ്ടു്, അസ്വസ്ഥനായ ഹേരോദേസ്, ഭടജനങ്ങൾക്കു് ഇങ്ങനെ ആജ്ഞകൊടുത്തു.

"ഈ സന്യാസിയെ ഉടനെ ബന്ധിച്ചു് കാരാലയത്തിലടയ്ക്കുക"

കല്പന തൽക്ഷണം നിവ്വഹിക്കപ്പെട്ടു. തപപ്രഭാവനായ യോഹന്നാൻ– കാരാഗൃഹത്തിൻെറ കനത്തഭിത്തിക്കുള്ളിലൊതുങ്ങാത്തശമധനനായ മരുഭൂമിയിലെ മഹർഷി–ഇങ്ങനെ നീതിക്കുവേണ്ടി ബന്ധനസ്ഥനാക്കപ്പെട്ടു.

എന്നാൽ ഒരു സ്ത്രീ ഹൃദയത്തിൻെറ അടിച്ചാൽ അടങ്ങാത്ത, നിർബന്ധബുദ്ധി അമത്തിയാൽ അമരാത്ത പ്രതികാരേഛ– അതങ്ങനെ വളന്നു തന്നേ വന്നു. തന്നെ അധിക്ഷേപിച്ചു, രാജാവുമായി തനിക്കുള്ള വേഴ്ച നീതിരഹിതമെന്നു വിധിച്ചു, ഈ കാഷായവേഷധാരിയെ ജീവനോടു വച്ചേക്കുവാൻ പാടില്ലെന്നു് ഹേരോദ്യാറാണി നിശ്ചയിച്ചു. അതിനായി അവൾ അവസരം കാത്തുകൊണ്ടിരുന്നു.

ആ പ്രൗഢപ്രഗത്ഭയുടെ പ്രതീക്ഷ സഫലമാക്കുവാനെന്നതുപോലെ, ഹേരോദേസ് ചക്രവത്തിയുടെ ജന്മദിനം സമാഗതമായി. തത്സംബന്ധമായി നടത്തപ്പെട്ട ആഡംബരസമന്വിതമായ രാജകീയ വിരുന്നുവേളയിൽ അതിഥികളെ ആനന്ദിപ്പിക്കുന്നതിനായി ഹേരോദ്യയുടെ പുത്രിയായ ശലോമി—അവൾ ആകൃതിയിലും പ്രകൃതിയിലും അമ്മയുടെ മകൾ തന്നെയായിരുന്നു—ഒരു കനകതാരപോലെ രംഗസ്ഥലത്താവിർഭവിച്ചു് തൻെറ നൃത്തകലാനൈപുണി പ്രദശിപ്പിക്കുവാൻ തുടങ്ങി.

"കനകാംഗിയാകുമസ്സുന്ദരിതൻ
കമനീയനൃത്തവിലാസവായ്പിൽ
ഹൃദയങ്ങളാനന്ദത്തെന്നലേററു
മൃദുലസുമങ്ങാം പോൽ തുള്ളിയാടി.
ഉദയപ്രഭാകര രശ്മിപോലെ
ഉദിതതാരുണ്യത്തുടിപ്പുപോലെ
ലളിതനീലാംബര വീഥിയിങ്കൽ
കളിയാട്ടും തിങ്കൾക്കിടാവുപോലെ,
മധുരമാംഗാനമധുപൊഴിച്ചു—
ക്കമനീയാൾ ഹേരോദേസിൻെറ പുത്രി.
അവിടെങ്ങുമത്ഭുതകാന്തിചിന്തി
സദസ്യരിൽ കൗതുകമേററിനിന്നാൾ
പലപലശൃംഗാരചേഷ്ടിതത്താ–
ലഴകേറുമമ്മണിമന്ദിരത്തിൽ
ത്ധട്ടതിയിൽത്തൂക്കിനാറാം കഞ്ജബാണ
വിജയമുദ്രാങ്കിതപ്പൊൽക്കൊടികൾ"

ഹേരോദ്യയുടെ പൂവ്വവിവാഹത്തിൽ ജാതയായ ഈ സുകുമാരിയുടെ നൃത്തകലാവിലാസം രാജാവിനേയും സദസ്യരേയുംഅത്യന്തം കുതൂഹലചിത്തവൃത്തികളാക്കിച്ചെയ്തു. ഇങ്ങനെയൊരു പുത്രിയെ ലഭിച്ചു ഹേരോദ്യയുടെ ഭത്താവാകാൻ ഭാഗ്യമുണ്ടായ ഹേരോദേസിനേയും, പ്രഹൃഷ്ടമാനസരായ സദസ്യർ മുക്തകണ്ഠം അഭിനന്ദിച്ചു. രാജാവു ഹർഷോന്മേഷോന്മാദപുളകിതനായി. അദ്ദേഹം മകളെ അരുകിൽ വിളിച്ചു് അവളുടെ പനിനീർദളംപോലെ മൃദുലമായ താടിക്കു ചൂണ്ടുവിരൽ ചേത്തു ചലിപ്പിച്ചുകൊണ്ടു പറഞ്ഞു:—

"ഓമനേ, കലാകുശലയായ നിൻെറ നത്തനം നമ്മെ സന്തുഷ്ടനാക്കിയിരിക്കുന്നു. പറയൂ മകളെ, നിനക്കെന്തു സമ്മാനമാണു വേണ്ടതു്. ചോദിച്ചുകൊള്ളുകയേ വേണ്ടൂ. എൻെറ രാജ്യത്തിൽ പകുതി വേണമെങ്കിൽപോലും ചോദിക്കാം. അതു നിന്റേതായിരിക്കും."

അവൾ അരനിമിഷം നിവ്വികാരയായിനിന്നു. അനന്തരം, മധുരകന്ദം പൂമ്പാററയുടെ ഉന്മേഷപ്പുളപ്പോടെ, മാതൃസന്നിധിയിലേക്കോടി. അമ്മ, മകളെ ആലിംഗനം ചെയ്തു്, തുടിക്കുന്ന മാറിടത്തിൽ ചേത്തമത്തി. മകൾ ഒരു ശ്വാസംമുട്ടലോടുകൂടിപ്പറഞ്ഞു:—

"അമ്മേ, എൻെറ നൃത്തം നാട്ടിലെ നായകന്മാരടങ്ങിയ സദസ്സിനു വളരെ രസിച്ചു: അവർ എന്നെ ഹൃദയപൂവ്വം പ്രശംസിച്ചു. അപ്പൻ ആഹ്ലാദഭരിതനായി രാജ്യത്തിൽ പകുതി വേണമെങ്കിലും എനിക്കു തരുവാൻ സന്നദ്ധനായിരിക്കുന്നു. ഞാൻ എന്തുവേണം. രാജ്യംതന്നെ ചോദിച്ചുകൊള്ളട്ടെയോ?"

കുടിലബുദ്ധിയായ മാതാവു്, ആയാസംകൊണ്ടു തുടുത്ത മകളുടെ കവിൾത്തടങ്ങളിൽ ചുംബിച്ചുകൊണ്ടു പറഞ്ഞു:—

"മറയി! രാജ്യത്തിൽ പകുതിയോ? നമുക്കെന്തിനാണതു്! അതു മുഴുവൻ നമ്മുടെ അധീനത്തിൽ തന്നെയാണല്ലോ! നിൻെറ അമ്മയുടെ ഒരു കടാക്ഷത്തിനു്, ഒരു കൺവെട്ടലിനു്, നൂറു ഹേരോദേസന്മാരുടെ രാജ്യങ്ങൾ തവിട്ടുപൊടി തരിപ്പണമാണു്. മകളെ; എന്താണു നമുക്കു വേണ്ടതെന്നു ഞാൻ പറഞ്ഞുതരാം. നമ്മെ നശിപ്പിക്കുവാൻ, നമ്മെ ആട്ടിയോടിക്കുവാൻ, കരുക്കളിണക്കുന്ന ഒരു കശ്മലനുണ്ടു്. നമ്മെ പാതാളത്തിലേക്കു ചവിട്ടിത്താഴ്ത്തിക്കളയുവാൻ ബദ്ധകങ്കണനായി നടക്കുന്ന ഒരു കപടസന്യാസിയുണ്ടു്. ഇപ്പോൾ കാരാഗൃഹത്തിലെ ഇരുമ്പഴിക്കുള്ളിൽ വിശ്രമിക്കുന്ന ആ ആഷാഢ

ഭ്രുതിയുടെ ജടകെട്ടിയ തല, ഒരു വെള്ളിത്തളികയിൽ കൊണ്ടുവന്നു തരുവാൻ രാജാവിനോടാവശ്യപ്പെടുക. നമുക്കു കിട്ടാവുന്നതിലേക്കും വലിയ സമ്മാനമാണതു്, സമാർജ്ജിക്കാവുന്നതിൽ വലിയ സമ്പാദ്യമാണതു്. കുഞ്ഞേ ഓടിച്ചെല്ലുക."

മകൾ കാററത്തു പറക്കുന്ന പുഷ്പദലംപോലെ രാജസദസ്സിലേക്കോടി.

"വിജയവിലാളിത സുസ്മിത മ-
പ്പവിഴാധരങ്ങളിൽ സഞ്ചരിക്കെ
ചെറുകാററിലോളമടിച്ചിട്ടുന്ന
കുറുനിരചെററൊന്നിളക്കി മെല്ലേ,
മണിമുത്താം സ്വേദകണം പൊടിഞ്ഞ
വദനസരോരുഹംതെല്ലുയർത്തി
അവനിപനോട്ടകുഴഞ്ഞുകൊഞ്ചി-
യവളിത്ഥമർത്ഥിച്ചാൽമോഹനാംഗി":—

"മഹാരാജാവു സർവ്വോൽക്കർഷേണ വർത്തിച്ചാലും. രാജ്യത്തിൽ പകുതിപോലും എനിക്കു തരാമെന്നുള്ള തിരുമേനിയുടെ വത്സലഹൃദയത്തിൽനിന്നുള്ള വാഗ്ദാനം അത്യന്തം സന്തോഷകരമായിരിക്കുന്നു. എന്നാൽ ഔദാൎയ്യനിധേ! ഇത്ര വലിയ ഒരു സമ്പാദ്യം എനിക്കെന്തിനാണു്? ഞാൻ മറെറന്തെങ്കിലും ചോദിച്ചാൽ അതു് എനിക്കു് തരുമോ?"

ഹേരോദേസ് പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:—

"മകളേ, എന്തും ചോദിച്ചുകൊള്ളൂ. അതു നിന്റേതായിരിക്കും: സത്യം."

ബാലനർത്തകിയുടെ അധരങ്ങൾ പുഞ്ചിരിപ്രഭകൊണ്ടു പൂർവ്വാധികം അരുണാഭമായി. അവൾ ഇങ്ങനെ ആവശ്യപ്പെട്ടു:-

"അങ്ങു കാരാഗൃഹത്തിലടച്ചിരിക്കുന്ന യോഹന്നാൻ എന്നൊരു താപസനുണ്ടല്ലോ—"

'ഉണ്ടു്; അദ്ദേഹത്തെ വിട്ടയക്കണമോ?"—ചക്രവർത്തി ഇടയ്ക്കുകയറിച്ചോദിച്ചു.

"വേണ്ടാ"—അവൾ തുടൎന്നു പറഞ്ഞു:—"അയാളുടെ തല വെട്ടിയെടുത്തു് ഒരു താലത്തിലാക്കി എനിക്കു തരണം."

"ഇടിമിന്നലേററപോലൊന്നു ഞെട്ടി
ക്ഷിതിനാഥൻ വല്ലാതൊന്നമ്പരന്നു.
അവൾ തന്റെ മുൻപിലോ?—
സന്തോഷത്തി-
ന്നലകളിളകിമറിയുകയായ്."

ആഹ്ളാദത്തിരത്തല്ലലിൽ കിടന്നുഊഞ്ഞാലാടിയ സദസ്യർ, പെട്ടെന്നുസ്തബ്ധരായി. ഹേരോദേസ്, വികാരക്ഷോഭം മൂലംഅൎദ്ധമൂർഛിതനായി. അദ്ദേഹം ഗദ്ഗദസ്വരത്തിൽപറഞ്ഞു:—"മകളേ ഈഭകടും കൈ ചെയ്യുന്നതുമൂലമുള്ള മഹാപാപം എങ്ങനെ മായിച്ചുകളയാൻ സാധിക്കും? എങ്കിലും എന്റെ വാഗ്ദാനം ഞാൻ നിറവേററാം. നൈഷ്ഠൂൎയ്യം വിജയിക്കട്ടെ. നിന്റെ ആഗ്രഹം സാധിക്കട്ടെ."

ഭയങ്കരമായ ഒരു കല്പന പുറപ്പെട്ടു. വായുക്കളെ സ്തംഭിപ്പിക്കുന്ന കല്പന. ലോകത്തെ നടുക്കിക്കളയുന്ന കൊടുംക്രൂരകൃത്യത്തിനുള്ള കല്പന. ഒരുനിൎമ്മലാത്മാവിന്റെ നേരെ ഹിംസാതന്ത്രത്തിന്റെ നിഷ്ഠൂരമായ പ്രവൎത്തനം!

അധികതാമസമുണ്ടായില്ല; ചുടുരക്തത്തിൽ കുളിച്ചു, അനീതിയുടെ നേരെ അപ്പോഴും പല്ലിളിച്ചു കാണിച്ചധിക്ഷേപിക്കുന്ന, യോഹന്നാൻസ്നാപകന്റെ ശിരസ്സു് ഒരു വെള്ളിത്താലത്തിൽചതുരംഗക്കരുപോലെ നിറുത്തി, ശിലാഹൃദയനും നിഷ്കണ്ടകനുമായ ഒരു യോദ്ധാവു്, രാജസന്നിധിയിലേക്കു വന്നു. രാജാവു് എഴുന്നേററു സംഭ്രാന്തിയോടെ കൈലേസു കൊണ്ടു കണ്ണുകൾ പൊത്തി. സദസ്യൎക്കു തങ്ങളുടെ നാഡികളിൽ രക്തം ഉറഞ്ഞുപോയതുപോലെ തോന്നി. എങ്കിലും......... ഒരു സ്ത്രീ ഹൃദയത്തിന്റെ കാഠിന്യം നോക്കുക. മനോഹരിയായ ആ മഹാരാക്ഷസി, ചായം പിടിച്ചു കളിക്കോപ്പു വാങ്ങുന്ന കൈക്കുഞ്ഞിന്റെ വിനോദമനോഭാവത്തോടെ, ഛേദിക്കപ്പെട്ട ശിരസ്സു വാങ്ങി. ലോകത്തിനു താങ്ങുവാൻ വഹിയാത്തവണ്ണം അത്രഭാരം പെരുത്ത ആ പരിപാവന ശിരസ്സു്, അവളുടെ കൈകളിൽ കളിപ്പമ്പരംപൊലെ കറങ്ങി. അവൾ അതുംകൊണ്ടു മാതൃസന്നിധിയിലേക്കു ഓടി ഒരു വൻനിധിയെന്നവണ്ണംരാജകീയസമ്മാനം മാതൃസമക്ഷം സമൎപ്പിച്ചു. അമ്മ ചരിതാൎത്ഥയായി; മകൾ കൃതകൃത്യയായി!



# തിരുമുൽക്കാഴ്ച.

സഹൃദയസമ്മതിലഭിച്ചിട്ടുള്ള ൨൨ ഗദ്യകവിതകളുടെ സമാഹരണം. മഹാകവി ഉള്ളൂർ മുതലായ സാഹിത്യമൎമ്മജ്ഞന്മാരുടെ മുക്തകണ്ഠമായ അഭിനന്ദനത്തിനു പാത്രീഭവിച്ചിട്ടുള്ള ഈ ഗ്രന്ഥം ഇംഗ്ലീഷ്മട്ടിൽ മനോഹരമായി കട്ടിബയന്റു ചെയ്തിരിക്കുന്നു. ഏററവും വില കൂടിയ കടലാസ്. കമനീയമായ അച്ചടി. വില ഒരു രൂപാ മാത്രം.



# വനചന്ദ്രിക.

(വൈദ്യകലാനിധി പി. നീലകണ്ഠപ്പിള്ള)

1
ആരുമേതുമറിയാതെശാന്തിയിൽ
ഘോരമാമടവിയിൽതെളിഞ്ഞിടും
ചാരുചന്ദ്രിക—അതാക്കുമെന്നിയേ
ജീവിതാവധികഴിപ്പുകഷ്ടമേ!
2
ഹന്തഹന്ത! ഭവദാത്മകാന്തിയോ-
ൎത്തന്തരംഗമലിയുംവിവേകികൾ
നൊന്തുനിന്റെനിലഭാവനാവശാ-
ലന്ധകാരമതിലിന്നുകാൺകയാം
3
നാസികാപുടവിദൂരമായ്വൃഥാ
പൂശിയീമൃഗമദംപിതാമഹൻ
പേശലപ്രഭയിതാസ്വദിക്കുമോ?
ചേതനാവികലമീമഹാവനം
4
കാട്ടുപോത്തുമുതലാംമൃഗാവലി-
യ്ക്കാസ്വനിന്നിലുളവാവതെങ്ങിനെ?
മൂൎത്തമായതവകാന്തികന്ദളം
പാൎക്കുമോ? കുളിരുമോ? മഹീരുഹം
5
ഒന്നുമില്ലകുറവംഗകാന്തിയു-
ണ്ടന്തരംഗപരിശുദ്ധിയുണ്ടുതേ
എങ്കിലുംവനനിലാവുനിന്നെയാർ
വന്നുകാണ്മൂകഠിനംഭവല്പദം
6
വന്മരങ്ങളയി! കണ്ടകങ്ങളും
ജന്മനാചുഴലുമീയവസ്ഥയെ
വെല്ലുവാൻ തനിയെനീ കൊതിക്കിലും
ദുൎമ്മദാന്ധർ തടയും വിനിൎണ്ണയം
7
ചിന്തയെന്യെതലയാട്ടി നിൽക്കുമാ-
യുന്നതൎക്കു ഭവദാത്മശോഭയിൽ
തിങ്ങിടും മഹിമ കണ്ടുകൊള്ളുവാൻ
കണ്ണുമില്ലതിതിലുംഭയങ്കരം
8
വിഷ്ടപത്തിനതിരററഭംഗിയും
വൃത്തികേടുമൊരുമിച്ചു തീൎക്കുവാൻ
നിൎണ്ണയൻവിധിവിധിച്ചെതെന്തിനീ
യൎത്ഥമററനിയമം നടക്കണം
9
യേശുശങ്കരവിവേകരാമതീ-
ൎത്ഥാദികൾക്കരിയജീവിതാവധി
കേവലക്ഷണികമാത്രമാക്കിയു-
ള്ളാവിധിക്കിതുമൊരാത്മലീലയാം

# "കവിരാമായണയുദ്ധം."

## സരസകവി മൂലൂരിനെപ്പററി ചില സ്മരണകൾ.

(വിദ്വാൻ, എം. കെ. കൊച്ചുകുഞ്ഞുവൈദ്യൻ.)

മനുഷ്യനെ മഹിതനാക്കുന്നതു് മഹത്തരങ്ങളായ ഗുണങ്ങളാണെങ്കിൽ, സരസകവി എസ്. പത്മനാഭപ്പണിക്കരവർകൾ അക്കാര്യത്തിൽ അപശ്ചിമനായിരുന്നു എന്നു് നിസ്സംശയം പറയാവുന്നതാണു്. അദ്ദേഹത്തിൻെറ ഗുണങ്ങളിൽ അധികഭാഗവും സാഹിത്യലോകവുമായി സംബന്ധപ്പെട്ടവയാണെന്നുള്ളതു് ഒരു പരമാൎത്ഥം മാത്രമാണു്. ഇതരവൈഷയികമായ ഗുണങ്ങളുമായി ഒരു ബന്ധവുമില്ലായിരുന്നു എന്നു് ഇതുകൊണ്ടാരും അൎത്ഥമാക്കരുതെന്നപേക്ഷ. പരോപകാരതല്പരത സരസകവിയുടെ ജീവിതത്തിലെ ഒരു പ്രധാന ലക്ഷ്യമായിട്ടാണു് തെളിഞ്ഞുകണ്ടിട്ടുള്ളതു്.

വായിൽത്തോന്നിയതൊക്കെയപ്പഴമൊഴിക്കോ
തയ്ക്കുപാട്ടെന്നപോ-
ലായിത്തീൎന്നു നിലത്തെഴുത്തു കഴിയുംമുമ്പേ
കവച്ചീട്ടവാൻ
ഹായിക്കോർപ്പവരുണ്ടതച്ചിലിട്ടവാൻ
പത്രങ്ങളുണ്ടാസ്ഥയാ
വായിപ്പാനനേകരുണ്ടു ശരിയാണട്ടയ്ക്കു
പൊട്ടക്കുളം

എന്നു് ഒരു കവി സന്ദർഭവശാൽ പറഞ്ഞിട്ടുള്ളപ്രകാരംഅചഞ്ചലവും അപേക്ഷിതവുമായ അഭ്യാസബലംകൂടാതെകവിതാനിൎമ്മാണത്തിനു കച്ചകെട്ടിയിറങ്ങുന്ന കവികിശോരന്മാൎക്കു "സരസകവി" ഒരു അഭിലഷണീയമായ അഭസ്ഥാനമായിരുന്നു എന്നുള്ളതു് ഒരിക്കലും വിസ്മരിക്കുവാൻ പാട്ടുള്ളതല്ല. അക്കൂട്ടർ വല്ലതുമൊക്കെ വായിൽ തോന്നിയതുപോലെ കാട്ടിക്കൂട്ടിയയ്ക്കുന്നതു് സഭ്യവും സമുചിതവുമാക്കിത്തീൎക്കുന്നതിനു രാപകലില്ലാതെ പാടുപെട്ടിട്ടുള്ളതോൎക്കുമ്പോൾ ഇദ്ദേഹത്തിൻെറ ധൎമ്മശീലതയേയും പരോൽക്കർഷബുദ്ധിയേയും എത്രകണ്ടു പ്രശംസിച്ചാലും മതിയാകുന്നതല്ല കവിതാകാമിനിയിൽ അനാസ്വാദ്യവും അവജ്ഞാജനകവുമായി ഘടിപ്പിച്ചിട്ടുള്ള അൎത്ഥാലംകാരാദികൾ മനസ്സുവച്ചു മാററി പ്രതിഷ്ഠിച്ചു് അവലോകനാർഹയോ ആസ്വാദ്യതരയോ ആക്കിത്തീൎക്കുവാൻ ചെയ്യുന്ന ശ്രമം, ഗ്രന്ഥകാരൻെറ വകയായി അധികമൊന്നും അവശേഷിക്കാത്ത മട്ടിൽ അവസാനിക്കുന്നതു് അസാധാരണമല്ല. ഈ ശ്രമത്തിനു കൂലിയെന്തായിരുന്നു എന്നു ന്യായമായി ഒരു ചോദ്യമുണ്ടാകുമെങ്കിൽ ചുരുക്കം ചിലരെ സംബന്ധിച്ചിടത്തോളം,

"ജീവനംകൊള്ളുവാൻ താഴം
ഗ്രഹിച്ചിട്ടകിളന്നിട്ടം"

എന്നമട്ടിൽ ഉത്തരം ലഭിക്കുവാനാണു് മാൎഗ്ഗമുണ്ടായിട്ടുള്ളതു്. കവിത തിരുത്തുന്നതിനു കൈക്കൂലിക്കാഗ്രഹിച്ചിട്ടുള്ള ചില കവിശ്രേഷ്ഠന്മാരെ അപേക്ഷിച്ചു് നിഷ്കാമ കൎമ്മനിരതനായിരുന്ന ഈ വന്ദ്യപുരുഷൻെറ മാനസിക ഗുണം എത്ര പ്രശംസാർഹമായിരുന്നു എന്നുള്ളതു് പ്രത്യേകം ഓൎക്കേണ്ടതാണു്.

സൌമ്യതയും സൌമനസ്യവും തനിക്കു ജന്മസിദ്ധമായിട്ടുള്ള ഗുണങ്ങളാണെങ്കിലും സാഹിത്യസംബന്ധമായ സമരത്തിൽ ഏൎപ്പെടേണ്ടി വന്നിട്ടുള്ളപ്പോഴെല്ലാം അവയ്ക്കൊരു മാററം സംഭവിക്കുക സാധാരണമായിരുന്നു. ഈ സന്ദർഭമൊഴിച്ചാൽ വിറെന്നുള്ളതു് കഥാപുരുഷനു് വളരെ അപൂൎവ്വമായിട്ടേ ഉണ്ടായിക്കണ്ടിട്ടുള്ളു. കോളുകൊണ്ട വേമ്പനാട്ടു കായലിനുള്ള ഇളക്കമാണു് എതിരാളികളുമായി നേരിട്ടുമ്പോൾ സരസകവിക്കുണ്ടാകാവുള്ളതു്. തൻെറ ഒരു പ്രധാനകൃതിയായ "കവിരാമായണ"മാണു് സാഹിത്യലോകത്തിൽ പല സംഘട്ടനങ്ങൾക്കും ഇട വരുത്തിട്ടുള്ളതെന്നു് പ്രത്യേകം പറയേണ്ടിയിരിക്കുന്നു. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ കവിഭാരതത്തിനുശേഷം ആവിർഭവിച്ച ആ ചെറുകാവ്യം പലരുടെയും നിശിത നിരൂപണങ്ങൾക്കു് വിഷയമായി. അക്കാലത്തു് അസുലഭമല്ലാതിരുന്ന ജാതിപരമായ ഒരു പന്ഥാവിനെ ആശ്രയിച്ചല്ലയോ ആ അനിഷ്ടസംഭവത്തിൻെറ ഉദയമെന്നു് സംശയിക്കുവാൻ ന്യായമുണ്ടു്. ലോകം വളരെ പുരോഗമിച്ചിരിക്കുന്ന ഈ സന്ദർഭത്തിൽ അതിനെ അപഗ്രഥിച്ചു നോക്കുന്നതു് അനുചിതമാകയാൽ അതിനു തുനിയുന്നില്ല. കവിരാമായണത്തിൻെറ തിരപ്പുറപ്പാടിനെക്കുറിച്ചുള്ള ഒരു മാന്യകവിയുടെ,

ഇതുകൊള്ളാം ചിലരിതിൽ വെ-
ച്ചതിയായ്മുഷിയും ചിലൎക്കുമുത്തുണ്ടാം
ഇതിലില്ലാത്തവർ മാന-
ക്കൊതിമൂലം സ്പർദ്ധകാട്ടവാൻ തുനിയും"

എന്ന ദീൎഘദൎശനം അചിരേണ അനുഭവിതവ്യമായി. മെസ്സേഴ്സ് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. ഏ. ബി. എൽ. എം. ആർ. എ. എസ്, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ബി. ഏ, അഴകം കുമരത്തു് കരുണാകരൻ നായർ, കെ. രാമകൃഷ്ണപിള്ള ബി. എ. മുതലായി വിലയും നിലയുമുള്ള കവികേസരികളാണു് യുദ്ധസന്നദ്ധരായി സാഹിത്യപ്പോൎക്കളത്തിലിറങ്ങിയതു്. ഇവരോടു ഒററയ്ക്കുനിന്നു പൊരുതു ജയിച്ച കവി സാമാന്യനല്ലെന്നു സസമ്മതിക്കാത്തവർ അധികം പേരില്ല.

നൂനം ശാത്രവനേവനോടുമൊഴിയാതൊ-
റെറയ്ക്കെതിൎത്തീടിലി
ങ്ങൂനംവന്നുഭവിക്കുമെന്നകഥയെക്കൂടി-
സ്മരിക്കാതുടൻ
താനേജീവനൊടുങ്ങിലും രിപുവിനെ
പ്പായിക്കുവാൻ ചെല്ലുമീ
ഞാനാണല്ലശവക്ത്രനോടുപടയിൽ
തോറോരുപക്ഷീശ്വരൻ

കവിരാമായണത്തിൽ തനിക്കു് താൻതന്നെ കൊടുത്തിരിക്കുന്ന ഈ സ്ഥാനത്തിൻെറ സ്വഭാവമാലോചിക്കുമ്പോൾ പോരാട്ടത്തിലുള്ള തൻെറ മനസ്ഥിതി കരതലാമലകംപോലെ വ്യക്തമാകുന്നതാണല്ലോ. അപ്രതിരോധ്യനായ ഒരു പോരാളിയുടെ നിലവഹിച്ചുകൊണ്ടു് കുഞ്ഞിക്കുട്ടൻ തമ്പുരാനാകട്ടെ,

"ഞാനൊന്നും പറയുന്നതില്ലകവിതാ
സാമൎത്ഥ്യമേറും ഭവാൻ
താനൊന്നും പിഴകണ്ടിടാതെ സരസം
നിർമ്മിച്ച രാമായണം
ആനന്ദത്തിനു മൂലമാണു ചിലതെറോരോ
ജനം ചൊൽകിലും
നൂനംദൂഷ്ടമെന്തിതിനു വിലകിട്ടില്ലെന്നു
വന്നീടുമോ?"

ഇത്യാദിപരിഹാസഗർഭമായി മലയാളമനോരമയിൽ പ്രസിദ്ധപ്പെടുത്തിയ പദ്യങ്ങൾ "സരസകവി"യുടെ ശാന്തതയേയും ശാലീനതയേയും ധ്വംസിക്കുന്നവയായിരുന്നു എങ്കിലും,

"പിഷ്ടസ്സും കിട്ടുമല്ലോവിലയിതിനുദ്ദൃഢ
വ്യംഗശ്രുപേണ കുഞ്ഞി-
ക്കുട്ടക്ഷോണീന്ദ്ര! രണ്ടാമതുമെഴുതിയ
പദ്യങ്ങളിസ്സ്വാധുകണ്ടു

ഒട്ടംനന്നല്ലകുത്സാതരളഗിരകൾവിഖ്യാതരാം
    പ്രൌഢവിദ്വാൽ
പ്പട്ടം കെട്ടീട്ടിരിക്കും "ദ്രുതകവിമണി"കൾ
    ക്കാക്കുമെന്നോക്കവേണം.

എന്നു് പ്രാസംഗികമായി മറുപടി എഴുതുക മാത്രമാണു ചെയ്തതു്. ചുരുക്കിപ്പറഞ്ഞാൽ കവിരാമായണ കലഹത്തിൽ പ്രതിദ്വന്ദ്വികളായി നിന്നവർ എല്ലാംതന്നെ തത്താദൃശങ്ങളായ പ്രത്യുക്തികൾ കൊണ്ടു് തൃപ്തരൊ അതൃപ്തരൊ ആയി മടങ്ങി എന്നുള്ള വാസ്തവം മറച്ചുവെക്കാവുന്നതല്ല.

കേരളവമ്മ വലിയകോയിത്തമ്പുരാൻ, നടുവത്തച്ഛൻനമ്പൂരി മുതലായ സൽക്കവിമുഖ്യന്മാരുടെ നേരെ സരസകവിക്കുണ്ടായിരുന്ന ഭക്തിബഹുമാനാദരങ്ങളും ആ മഹാനുഭാവന്മാക്കു ഇദ്ദേഹത്തിന്റെ പേരിലുണ്ടായിരുന്ന നിഷ്കപടമായ വാത്സല്യാതിരേകവും അപരിമേയമായിരുന്നു എന്നുള്ളതിനു വളരെ ദൃഷ്ടാന്തങ്ങളുണ്ടു്.

ഒരിക്കൽ അച്ഛൻ നമ്പൂതിരിയാകട്ടെ പുത്രവിയോഗജന്യമായ അതിരററദുഃഖത്തിൽ നിമഗ്നനായിരിക്കവേ, സരസകവി, തന്റെ പ്രിയഭാഗിനേയനായിരുന്ന കുഞ്ഞുശംകരന്റെ അകാലമരണവൃത്താന്തം,

ഉൾത്രാസാല്പരൽമട്ടളത്തിനൊട്ടചെന്നാതങ്ക-
    മോതുന്നപോ-
ലത്രേപുത്രശ്രുചാവലഞ്ഞൊരുഭവാനോടീവച-
    സ്സെങ്കിലും
അത്യന്തംവ്യഥയാന്വന്നുസമസന്താപന്റെ-
    സമ്മേളനം
ചിത്താശപാസദമാണതെല്ലയി!മഹാവിദ്വ
    ന്മാരുതപന്മണേ!

ഇത്യാദിയായ ചില ശ്ലോകങ്ങൾ വഴിയായി ഭക്തവാത്സല്യപരവശനായ തിരുമേനിയെ അറിയിച്ചപ്പോൾ അദ്ദേഹം മറുപടിയായി ഉടൻ അയച്ച പദ്യങ്ങൾ ഇവിടെ അപ്പടി ഉദ്ധരിക്കുന്നതു് വായനക്കാക്കു രസപ്രദമായിരിക്കുമെന്നു വിചാരിക്കുന്നു.

കഷ്ടംതാവകഭാഗിനേയചരിതം
    കട്ടേട്ടുമന്മാനസം
പൊട്ടുന്നുശരിയല്ലവീണ്ടുമതുഞാ
    നോർപ്പിപ്പതെന്നാകിലും
ശിഷ്ടംതെല്ലറിയേണ്ടതുണ്ടതുനിന
    ച്ചോതുന്നതാണീവിധം
പെട്ടന്നിങ്ങറിവച്ചിടേണമതുതാ
    ന്മത്താരിലത്യാഗ്രഹം.
പി.കുഞ്ഞുശംകരനതെന്നൊരുയോഗ്യനേറെ
ശ്ലോകങ്ങളെന്നരികിലാദ്യമയച്ചിരുന്നു
ഹാ! കഷ്ടമാസുകൃതിയോതകരാറിലായ-
താകുന്നതില്ലവിവരംവഴിപോലെയൊന്നും.
    ഇലവംതിട്ടയയത്തിൽ
    കലിതനിവാസംനിനക്കിലെന്നുമയാൾ
    ചിലപൊഴുതെഴുതാറുണ്ട-
    സ്ഥലമേതാണാളുപാക്കിലതുതാനോ?

# "സ്നേഹിതനും ഗുരുവും."

(ഏററുമാന്തൂർ എം. എസ്സ്. കുമാരൻ നായർ ബി. ഏ. എൽ. ററി.)

(ഗീതിക)

[പാനമട്ടു്]

I

പശ്ചാത്താപംവിപത്തിന്റെപിന്നാലേ
പിച്ചതെണ്ടുന്നയാചകൻതന്നയോ?
അല്ലല്ല,സ്ഥനാംതെററിൻസഖിതപത്താ-
ലല്ലലാന്വിപത്തിന്റെവക്ത്രത്തിൽ
വീണുപോയോക്കുമോചനംനേടുവാൻ
കേണണയുംസുഹൃത്തമനാണയാൾ
അശ്രുഗംഗയിൽമജ്ജനംചെയ്യിച്ചും
വശ്യവാണിയാലാശ്വാസമേകിയും
നാശഗത്തത്തിൽനിന്നുമുയത്തുന്നു
പേശലാശയൻകാരുണ്യശീതളൻ!
വീഴ്ചമത്ത്യസഹജമാണെങ്കിലും
പാഴ്ച്ചെളിക്കണ്ടിൽത്തന്നെകിടക്കയോ?
'പശ്ചാത്താപ'ത്തിൽസ്നേഹോക്തിയാദരി
ച്ചുച്ചമെത്തുവാനാഞ്ഞുകുതിക്കനാം!

നിത്യശാന്തിപദത്തിലകന്മഷ-
സത്യചിന്തകൻ,സൂക്ഷ്മനിരീക്ഷകൻ,
സാരവേദി,വസിപ്പൂവിവേകമാം
ഗൌരവാശയ,നാചായ്യപുംഗവൻ!
സൌഖ്യമെന്തെന്നറിയാതെസാഹസ
സഖ്യമാന്സുഖത്തിനായോടുവോർ
ഘോരനാശത്തിലാപതിച്ചീടായ്വാൻ
ധീരനേതൃതപംനൽകുംമഹാശയൻ!
ബാഹ്യനിമ്നഗമദ്ധ്യേതടുക്കാതെ
തപ്തനിശ്വാസവാതങ്ങൾനേക്കാതെ
ലോകയാത്രയൊരാഹ്ലാദമാക്കുവാൻ,
ശോകമോഹ്യദുഗീതികയാക്കുവാൻ
ക്ഷോണിമന്ദഹാസാഞ്ചിതമാക്കുവാ-
നുണ്ണനിത്യംപഠിപ്പിപ്പതീഗുരു!

---

ഔപയികമായി സരസകവിക്കുണ്ടായ തീവ്രവേദന നമ്പൂരിയുടെ കരുണാദ്രമായ ഹൃദയത്തേയും എത്ര വേദനിപ്പിച്ചു എന്നുള്ളതിനു ഈ പദ്യങ്ങൾ ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ടു്.

കേരളവമ്മ വലിയകോയിത്തമ്പുരാനും സരസകവിയുമായുള്ള അഭേദ്യമായ മമതാബന്ധത്തെക്കുറിച്ചു പറവാൻ പലതുമുണ്ടാകും. ഇങ്ങേ അററം ഇദ്ദേഹത്തിന്റെ ഗാർഹിക സംഭവങ്ങൾപോലും മഹാമനസ്കനായ ആ തിരുമേനിയെ അറിയിച്ചുകൊണ്ടാണു് കഴിഞ്ഞിട്ടുള്ളതു്. തനിക്കു കൊതിച്ചിരുന്നൊരു പുത്രനുണ്ടായ കഥ കുത്തുമൂലമറിഞ്ഞു് ആഹ്ലാദിച്ച തിരുമനസ്സുകൊണ്ടു് ആശംസാരൂപമായി അയച്ചുകൊടുത്ത ഒരു പദ്യം താഴെ ചേക്കുന്നു.

ആസുരപ്രകൃതികൾക്കഗമ്യനാം
വാസുദേവഭഗവാൻപ്രസന്നനായ്
ഭാസുരംഗുണഗണംയഥേഷ്ടമായ്
വാസുബാലനുവളത്തിടേണമേ!

തിരുമനസ്സിലെ ആശിസ്സുപോലെതന്നെ സരസകവിയുടെ പ്രഥമപുത്രനും കോട്ടയം ററി. കെ. കിട്ടൻ അവർകൾ എം എൽ. സി.യുടെ ജാമാതാവുമായ കളരിവീട്ടിൽ പി. എൻ. വാസുക്കുട്ടി കവിസന്താനമായിത്തന്നെ സൽഗുണസമ്പന്നനും ആയുഷ്മാനുമായി കഴിഞ്ഞുകൂടുന്നു.

---



തിരുവനന്തപുരം ഹജൂർ കച്ചേരി.



മൈനർ രാജാമണി.
**തെളിഞ്ഞു വരുന്ന ഒരു ചലച്ചിത്ര താരം.**



സരസ്വതി മന്ദിരം.
മലങ്കര മാർത്തോമ്മാ സഭയ്ക്കു് **അഭിമാനം വളർത്തുന്ന**
തിരുവല്ലാ എസ്സ്. സി. **സിമ്മനാരി**
ഇംഗ്ലീഷ് ഹൈസ്കൂൾ.



മനുഷ്യവേട്ടയുടെ അഞ്ചു് ഭയങ്കരരംഗങ്ങൾ.



"എങ്ങനെയിരിക്കുന്നു, കൊള്ളാമോ എന്റെ അഭിനയം?"
പ്രസിദ്ധ ചലച്ചിത്ര നടനായ കണ്ണപ്പൻനായനാർ,
നായകവേഷമെടുത്തു് അഭിനയിക്കുകയാണു്.



"ജ്ഞാനസൗന്ദരി" എന്ന തമിഴ്
സംസാര ചലച്ചിത്രത്തിലെ ഒരു രംഗം.



"രുദ്രാക്ഷമാലയുമേന്തി നാമകീർത്തനവും ചെയ്തു
ചിദ്രൂപത്തിങ്കലുറച്ചു ചെഞ്ചെമ്മെ ചെല്ലും,
അന്തണനെക്കണ്ടി"ട്ടൊരുഭക്തനെന്നു തോന്നുന്നു—
ഹന്ത! മാന്യവായനക്കാർക്കെന്തഭിപ്രായം? —[ണ്ടോ?



"രണ്ടു സഹോദരന്മാർ" എന്ന പ്രസിദ്ധ തമിഴ് ചലച്ചിത്രത്തിൽ മലയാളി നടനായ മി: കെ. പി. കേശവൻ അഭിനയിക്കുന്നതു്. ബഞ്ചിൽ ഇരിക്കുന്നതാണു് മി. കേശവൻ.



യുദ്ധരംഗത്തിലേക്കോ?



# പട്ടിണിപ്പാവങ്ങളുടെ തന്മയത്വസമ്പൂർണ്ണമായ ചിത്രങ്ങൾ.



## ലേമിറാബിൾസും വിക്ടർ യൂഗോയും.

താൻ എന്തിന് ആ വിശ്വ സാഹിത്യഗ്രന്ഥമെഴുതിയെന്ന് ആ മഹാസാഹിത്യകാരൻ വിശദീകരിക്കുന്നു.

(സി. ചന്ദ്രശേഖരൻ)

തിരുവിതാംകൂറിൽ ഇക്കൊല്ലത്തെ ഇംഗ്ലീഷ് സ്കൂൾലീവിംഗ് പരീക്ഷയ്ക്കുള്ള പാഠ്യപുസ്തകമായ 'കരുണാലയം' ലേമിറാബിൾ എന്ന മഹാഗ്രന്ഥത്തിന്റെ സംഗ്രഹമാണല്ലോ. ലേമിറാബിളിനെയും, അതിന്റെ കർത്താവായ വിശ്വമഹാകവി വിക്ടർ യൂഗോയേയും സംബന്ധിച്ചുള്ള ശ്രദ്ധേയങ്ങളായ വിവരങ്ങൾ ഇവിടെ ചേർക്കുന്നതു്, വായനക്കാർക്ക പൊതുവേയും, വിദ്യാർത്ഥികൾക്ക പ്രത്യേകമായും രസകരവും പ്രയോജനപ്രദവുമായിരിക്കുമെ വിശ്വസിക്കുന്നു.

(പത്രാധിപർ)

ഇന്നോവരെ പല ഭാഷകളിലും ഉണ്ടായിട്ടുള്ള ആഖ്യായികളിൽ ഒരു സമുന്നതസ്ഥാനത്തെ അലങ്കരിക്കുന്ന ഗ്രന്ഥമാണ് ലേമിറാബ്ൾ (Les Miserables) എന്ന് ലോകം സമ്മതിച്ചു കഴിഞ്ഞിട്ടു വർഷങ്ങൾ അനേകം കഴിഞ്ഞിരിക്കുന്നു. ഈ വിശ്വോത്തരഗ്രന്ഥത്തിന്റെ കർത്താവ് ഫ്രഞ്ചു മഹാകവി വിക്തോർ യൂഗോ ആകുന്നു. ഇപ്പോൾ ഈ കൃതിയുടെ തർജ്ജമയില്ലാത്ത ഭാഷകൾ വളരെ ചുരുക്കമാണ്.

### വിക്ടർ യൂഗോവിന്റെ ജീവിത ചരിത്രം.

൧൮൦൨-ൽ ആണ് ഗ്രന്ഥകർത്താവായ മി. യൂഗോവിന്റെ ജനനം. വിശ്വവിജിഗീഷുവായ നെപ്പോളിൽ ചക്രവർത്തിയുടെ സേനാനായകന്മാരിൽ ഒരു പ്രധാനിയായിരുന്നു മി. യൂഗോവിന്റെ അച്ഛൻ. ചക്രവർത്തിയുടെ സൈന്യങ്ങൾ യൂറോപ്പിന്റെ നാലതിർത്തികളിലും നിന്നു യുദ്ധം ചെയ്തിരുന്നതിനാൽ സേനാനായകനായ "ലിയപ്പോൾ ഡിയൂഗോ" (കവിയുടെ അച്ഛൻ) സ്വകുടുംബം മാറിമാറിത്താമസിക്കേണ്ടിവന്നു. സ്പെയിനിൽത്താമസിക്കുമ്പോൾ വിക്റേറാർയൂഗോവിന്ന് ഒമ്പതുവയസ്സു പ്രായമായിരുന്നു. 'മാഡ്റീഡിൽ പ്രഭുകുമാരന്മാർക്കുള്ള ഒരു വിദ്യാലയത്തിലാണ് കുട്ടിയായ യൂഗോ വിദ്യാഭ്യാസമാരംഭിച്ചതു്. ഒരു വർഷം കഴിഞ്ഞപ്പോൾ അവിടെനിന്ന് യൂഗോകുടുംബത്തിന്നു മാറേണ്ടി വന്നതുകൊണ്ടു് കുട്ടിയുടെ പഠിപ്പു തൽക്കാലം നിറുത്തേണ്ടിവന്നു. അതിന്നുശേഷം മി. യൂഗോ വിദ്യാലയത്തിൽ ചേർന്നു പഠിക്കുകയുണ്ടായിട്ടില്ല. ചെറുപ്പം മുതൽക്കുതന്നെ അദ്ദേഹത്തിന് പുസ്തക പാരായണത്തിൽ അസാധാരണമായ പ്രതിപത്തിയുണ്ടായിരുന്നു. സ്ക്കൂളിന്റെ സഹായം കൂടാതെ തന്നെ സമ്പാദിച്ച ജ്ഞാനംകൊണ്ടാണ് അദ്ദേഹം വിശ്വവിഖ്യാതനായിത്തീർന്നതു്.

൧൫ വയസ്സു പ്രായമായപ്പോൾ യൂഗോ സാഹിത്യപരമായ പരിശ്രമങ്ങൾ ചെയ്തുതുടങ്ങി. ൨൦ വയസ്സായപ്പോൾ അദ്ദേഹം ഒരു പ്രസിദ്ധ കവിയായിത്തീർന്നു. ആയിടക്ക് അദ്ദേഹത്തിന്റെ അമ്മ മരിച്ചു. അച്ഛൻ രണ്ടാമതു വിവാഹം കഴിക്കുകയും മകനുമായിപ്പിണങ്ങി വേറെ താമസമാക്കുകയും ചെയ്തു. ഈ അവസരത്തിൽ യൂഗോ ചെലവിന്നുള്ള വകപോലും കിട്ടാതെ വളരെ കഷ്ടപ്പെട്ടു.

അന്നത്തെ ഫ്രഞ്ചുസാഹിത്യലോകം രണ്ടുകക്ഷിയായി പിരിഞ്ഞു നിന്നിരുന്നു. പുതിയ കക്ഷിയിൽപ്പെട്ടവനായിരുന്നു യൂഗോ. പുതിയ ആദർശങ്ങളെ പുരസ്ക്കരിച്ചു് അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ ചില ഖണ്ഡകാവ്യങ്ങൾക്ക് വലിയ പ്രചാരമുണ്ടായി; അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങളെ അനുമോദിച്ച് ൨൦൦൦ ഫ്രാങ്ക് അടുത്തുണായി അന്നത്തെ ഗവമ്മെൻറ് അനുവദിച്ചുകൊടുത്തതുകൊണ്ടു് യൂഗോവിന്റെ ദാരിദ്ര്യത്തിന്നു വിരാമംവന്നു. അദ്ദേഹം ഒരു യുവതിയെ വിവാഹം കഴിച്ചു. താമസിയാതെ അച്ഛന്റെ മുഷിച്ചിൽ തീരുകയും ചെയ്തു.

പഴയ കക്ഷിക്കാർ യൂഗോവിന്റെ കൃതികളെ വളരെ കഠിനമായി അധിക്ഷേപിച്ചിരുന്നു. എങ്കിലും ക്രമേണ അദ്ദേഹം അവരെയെല്ലാം ജയിച്ചു തന്റെ വിജയപതാക എന്നെന്നേക്കുമായി സാഹിത്യലോകത്തിൽ പ്രതിഷ്ഠിച്ചു. ഖണ്ഡകാവ്യങ്ങൾ, നാടകങ്ങൾ, ആഖ്യായികകൾ, എന്നീ ഇനങ്ങളിൽ അനേകം ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. ആഖ്യായികകളിൽവെച്ചു് ഏററവും പ്രസിദ്ധമായതു് 'ലേ മിസറബ്ൾ' ആകുന്നു.

ഫ്റഞ്ചുഭരണത്തിൽ വലിയ പരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. അന്നത്തെ ഫ്റഞ്ചുഗവമ്മെൻറിനെതിരായ പ്രസ്ഥാനങ്ങളിൽ പങ്കുകൊണ്ടതിന്നു ഗവമ്മെൻറ് അദ്ദേഹത്തെ നാടുകടത്തി. ബൽജിയത്തിൽ താമസിക്കുമ്പോൾ ഫ്റഞ്ചു ഗവമ്മെൻറിനെതിരായി ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തി. അതിന്റെ ഫലമായി അവിടെനിന്നും മാറിപ്പോകുവാൻ ബൽജിയം ഗവമ്മെൻറു അദ്ദേഹത്തെ നിർബന്ധിച്ചു. അനന്തരം ഇംഗ്ലീഷുകാരുടെ വകയായ ചാനൽദ്വീപുകളിലാണ് യൂഗോ താമസമാക്കിയതു്. അവിടെ ഇരുന്നാണ് അദ്ദേഹം വിശ്വവിഖ്യാതങ്ങളായ ഗ്രന്ഥങ്ങൾ നിർമ്മിച്ചതു്.

സാമുദായികവും സാഹിത്യപരവുമായ പരിഷ്ക്കാരങ്ങൾ ആവശ്യമാണെന്നും കാലപ്പഴക്കംകൊണ്ടു ദുഷിച്ചുപോയതും ആവശ്യമില്ലാത്തതും മനുഷ്യസമുദായത്തെ കഷ്ടപ്പെടുത്തുന്നതുമായ മാമൂലുകളെയെല്ലാം തകർത്തുകളയണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ പരിശ്രമങ്ങളുടെ ആന്തരമായ ഉദ്ദേശം.

### ആ വിശ്വവിഖ്യാതഗ്രന്ഥം:

ലേ മിസറാബ്ളിന്റെ മുഖവുരയായി അദ്ദേഹം പറയുന്നതു കേൾക്കുക. "നി

യമം, ആചാരം എന്നിവയുടെ ശക്തിയാൽ ലോകത്തിലെ സംസ്ക്കാരത്തിന്റെ മദ്ധ്യത്തിൽ നരകത്തെ സൃഷ്ടിച്ചും മനുഷ്യകർമ്മത്തെ വിധിയോടു സംയോജിപ്പിച്ചും സമുദായം കല്പിക്കുന്ന കഠിനമായ ശിക്ഷാവിധികൾ നിലനിൽക്കുന്നിടത്തോളം കാലം—മനുഷ്യസമുദായത്തിലെ മൂന്നു ദുരവസ്ഥകൾ, അതായതു് പുരുഷന്മാർക്കു ദുസ്സഹമായ ദാരിദ്ര്യംകൊണ്ടുണ്ടാകുന്ന അധഃപതനം, സ്ത്രീകൾക്കു വിശപ്പുകൊണ്ടുണ്ടാകുന്ന മാനഹാനി, കുട്ടികൾക്കു അജ്ഞതകൊണ്ടുണ്ടാകുന്ന വികാസമില്ലായ്മ ഇവ നീങ്ങാതിരിക്കുന്നിടത്തോളം കാലം—ചുരുക്കിപ്പറയുന്നതായാൽ ഭൂമിയിൽ അജ്ഞാനത്തിന്റെയും ദാരിദ്ര്യത്തിന്റെയും ദോഷങ്ങൾ കാണപ്പെടുന്നിടത്തോളം കാലം ഇത്തരം പുസ്തകങ്ങൾ നിഷ്പ്രയോജനമായിത്തീരാൻ നിവൃത്തിയില്ല."

ഈ ഗ്രന്ഥം ഇററാലിയൻ ഭാഷയിലേക്കു തർജ്ജമചെയ്ത മി. ഡെയിലി മഹാകവി യൂഗോവിന്നയച്ച ഒരു കത്തിൽ ഇങ്ങിനെ എഴുതിയിരുന്നു:—

"ഇങ്ങനെ ചില ഇററലിക്കാർ പറയുന്നുണ്ടു്, ഈ പുസ്തകം ഒരു ഫ്രെഞ്ചുകൃതിയാണു്; നമുക്കു ഇതുകൊണ്ടു പ്രയോജനമില്ല. ഫ്രാൻസുകാർ ഇതു് ഒരു ചരിത്രമായി വായിക്കട്ടെ. നമ്മൾ ഇതു് ഒരു കെട്ടുകഥ മാത്രമായി വായിച്ചുനോക്കും."

ഇതിനു മറുപടിയായി പ്രസ്തുത അഭിപ്രായത്തെ ഖണ്ഡിച്ചുകൊണ്ടു ഗ്രന്ഥകാരൻ എഴുതിയ കത്തിൽനിന്നു ഈ മഹൽഗ്രന്ഥത്തിന്റെ മാഹാത്മ്യവും ആദർശവും ഏറെക്കുറെ നമുക്കു് വ്യക്തമായിക്കാണാവുന്നതാണു്. കേൾക്കുക:—

"ലേ മിസറബ്ൾ എന്ന പുസ്തകം ഞാൻ എല്ലാരാജ്യക്കാർക്കും വേണ്ടി എഴുതിയതാണു്. എല്ലാവരും വായിച്ചുനോക്കുമോ എന്നു എനിക്കു് അറിഞ്ഞുകൂടാ, എന്നാൽ ഞാൻ അതു് എഴുതിയതു് എല്ലാവർക്കും വേണ്ടിയാണു്. അതു് ഇംഗ്ലണ്ടെന്നപോലെ സ്പെയിനും, ഇററലിയെന്നപോലെ ഫ്രാൻസും, ജർമ്മനിയെന്നപോലെ അയർലണ്ടും, അടിമകളുള്ള പ്രജാധിപത്യരാജ്യമെന്നപോലെ ചക്രവർത്തി ഭരണരാജ്യങ്ങളും ഒന്നുപോലെ കേൾക്കണമെന്നു വിചാരിച്ചു് എഴുതിയിട്ടുള്ളതാണു്. സാമുദായികമായ കഷ്ടതകൾ രാജ്യാതിർത്തികളെ അതിലംഘിക്കുന്നുണ്ടു്. ഭൂമണ്ഡലം മുഴുവൻ മനുഷ്യജാതിയെ ബാധിച്ചു് വ്യാപിച്ചിരിക്കുന്ന ആ വമ്പിച്ച വ്രണങ്ങൾ, ഭൂപടത്തിലുള്ള രാജ്യാതിർത്തികളെ കാണിക്കുന്നതിന്നു കൊടുത്തിട്ടുള്ള ചുകന്നതും നീലയുമായ നിറങ്ങൾ കണ്ടതുകൊണ്ടൊന്നും ഇല്ലാതാകുന്നില്ല. അജ്ഞനും നിരാശനുമായ മനുഷ്യൻ, ഭക്ഷണത്തിന്നുവേണ്ടി തന്നെ താനേ വില്ക്കപ്പെടുന്ന സ്ത്രീ, ജ്ഞാനസമ്പാദനത്തിന്നുള്ള പുസ്തകവും തണുപ്പു മാററുവാൻ ഒരു അടുപ്പും കിട്ടാത്ത ബാലൻ—ഇവർ എവിടെയെല്ലാം ഉണ്ടോ അവിടെയെല്ലാം ഈ പുസ്തകം വാതിൽക്കൽ മുട്ടിവിളിച്ചുപറയും 'വാതിൽ എനിക്കുവേണ്ടിത്തുറക്കുക. ഞാൻ നിങ്ങളെക്കാണുവാനാണു് വരുന്നതു്.

നാം ഇപ്പോൾ തരണം ചെയ്യുന്ന ദുഃഖമയമായ ഈ പരിഷ്ക്കാരഘട്ടത്തിൽ ലേ മിസറാബ്ളിന്റെ പേർ മനുഷ്യൻ എന്നാണു്. എല്ലാരാജ്യത്തും അവൻ കിടന്നു കഷ്ടപ്പെടുന്നു; എല്ലാ ഭാഷകളിലും അവൻ നിലവിളിക്കുന്നു. ഈ ദുസ്ഥിതിയിൽനിന്നു ഞങ്ങളുടെ ഫ്റാൻസിനേക്കാൾ നിങ്ങളുടെ ഇററലിക്കു ഒട്ടുംതന്നെ മോചനം ലഭിച്ചിട്ടില്ല. പ്രശംസനീയമായ നിങ്ങളുടെ ഇററലി രാജ്യത്തിന്റെ മുഖത്തു് എല്ലാവിധം കഷ്ടപ്പാടുകളും ദാരിദ്ര്യത്തിന്റെ ശുണ്ഠിയെടുത്ത രൂപമാകുന്ന തട്ടിപ്പറിയും തീരെ ഇല്ലാതായിട്ടില്ല. കഠിനമായ കന്യകാമഠവ്രതം കൊണ്ടു ഇററലിയെപ്പോലെ ദുഷിച്ചുപോയ രാജ്യങ്ങൾ വേറെയില്ല, അന്തസ്സുകൂടിയ നഗരങ്ങളും മഹത്തായ ഒരു ചരിത്രവും നിങ്ങൾക്കുണ്ടു്; എങ്കിലും നിങ്ങൾ ഞങ്ങളെപ്പോലെതന്നെ ദരിദ്രരാണു്.

ഞങ്ങൾക്കുള്ളതുപോലെ നിങ്ങൾക്കും തെററായ ധാരണകളും അന്ധവിശ്വാസങ്ങളുമുണ്ടു്. പ്രജാപീഡനങ്ങളും മതഭ്രാന്തുകളും മൂഢാചാരങ്ങളെ സഹായിക്കുന്ന അന്ധനിയമങ്ങളുമുണ്ടു്. നിങ്ങൾക്കു് ഒരു കാട്ടാളനുണ്ടു്—മതാചാര്യൻ. ഒരു കാടനുണ്ടു്—യാചകൻ. സാമുദായികവാദം നമ്മൾക്കെല്ലാം ഒന്നുതന്നെ. രണ്ടും ഏകദേശം ഒരററസ്സാധനംതന്നെ. വേദപുസ്തകത്തെ തെററി വ്യാഖ്യാനിക്കുന്നതുപോലെതന്നെയാണു് സുവിശേഷങ്ങളെ തെററിദ്ധരിക്കുന്നതു്.

നിങ്ങളുടെ രാജ്യത്തു പ്രതിഫലംകൂടാതെ കുട്ടികളെ പഠിപ്പിക്കുന്നവരുണ്ടോ? ഗാറിബാൾഡിയുടെ—ഇററലിയുടെ അഭിമാനസ്തംഭത്തിന്റെ—നേരെ വെടിവെക്കുവാൻപോലും രാജ്യനിയമങ്ങളെപ്പിടിച്ചു ന്തുന്ന പട്ടാളവ്യവസ്ഥ നിങ്ങളുടെ രാജ്യത്തുമില്ലെ? വേശ്യാവൃത്തിക്കു നിങ്ങളുടെ രാജ്യത്തും വല്ല കുറവുമുണ്ടോ? സ്ത്രീയും കുട്ടിയുമാകുന്ന രണ്ടു അബലസത്വങ്ങൾക്കു് ചുററുമുള്ള രക്ഷയുടെ സ്ഥിതി അനുസരിച്ചാണു് പരിഷ്ക്കാരത്തെ അളക്കേണ്ടതു്. നിങ്ങളുടെ കോടതികളിൽനിന്നു പുറപ്പെടുന്ന നീതിന്യായ വിചാരണയുടെ ഫലം എന്താണു്? കാരാഗൃഹം, തൂക്കുമരം, മരണശിക്ഷ മുതലായ അപകടം പിടിച്ച വാക്കുകളുടെ അർത്ഥം മനസ്സിലാക്കാതിരിക്കുവാനുള്ള ഭാഗ്യം നിങ്ങൾക്കുണ്ടായിട്ടുണ്ടോ? ഞാൻ ഒന്നുകൂടിപ്പറയുന്നു. ഈ പുസ്തകം ഒരു കണ്ണാടിയാണു്. കണ്ണാടി സത്യസ്ഥിതി വെളിപ്പെടുത്തുന്നതുകൊണ്ടു അതിനോടു് ചിലർക്കു വെറുപ്പുണ്ടാകാം. അതുകൊണ്ടു് അതു പ്രയോജനശൂന്യമാകുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ എല്ലാവരേയും ബാധിച്ചിരിക്കുന്ന കഷ്ടപ്പാടുകൊണ്ടു് ഞാനും കഷ്ടപ്പെടുന്നു. ഞാൻ അതിനെ കുറയ്ക്കുവാൻ പരിശ്രമിക്കുകയാണു്. ഒരു മനുഷ്യനുള്ള നിസ്സാരശക്തി മാത്രമേ എനിക്കുമുള്ളു. ഞാൻ എല്ലാവരോടും നിലവിളിച്ചു പറയുന്നു "എന്നെ സഹായിക്കണേ, സാർ" ഇതാണു് നിങ്ങളുടെ കത്തു വായിച്ചിട്ടു് എനിക്കു പറയുവാൻ തോന്നിയതു്."

ഇങ്ങിനെ ഗ്രന്ഥകർത്താവു അഭിമാനത്തോടും ആവേശത്തോടും പറയുന്ന വാചകങ്ങളിൽനിന്നു ഗ്രന്ഥത്തിന്റെ മഹനീയമായ ആദർശം വ്യക്തമാകുന്നുണ്ടു്. ഭൂമുഖത്തുനിന്നു ഗ്രന്ഥകാരൻ പറയുന്ന മൂന്നു ദുരവസ്ഥകളും നിർമ്മാർജ്ജനം ചെയ്യപ്പെടുന്ന കാലത്തോളം ഇതുപോലെയുള്ള ഗ്രന്ഥങ്ങളുടെ ആവിർഭാവം ലോകത്തിന്നു ഒരു അനുഗ്രഹമാണു്.

.........

## മാന്യലേഖകന്മാരുടെ ശ്രദ്ധയ്ക്കു്.

ഭാഷാപോഷിണിക്കു് ഏതു വിഷയത്തെക്കുറിച്ചുമുള്ള രസകരങ്ങളും പ്രയോജനപ്രദങ്ങളുമായ ലേഖനങ്ങൾ സ്വീകാര്യമായിരിക്കും. മററു ഭാഷകളിൽ നിന്നു കഥകളോ ലേഖനങ്ങളോ തർജ്ജമ ചെയ്തയയ്ക്കുന്നതിനും വിരോധമില്ല. സ്വീകാര്യമല്ലാത്ത ലേഖനങ്ങൾ തിരിച്ചയയ്ക്കുന്നതല്ല.

പത്രാധിപർ,
ഭാഷാപോഷിണി
പുളിക്കീഴ്—തിരുവല്ലാ.



# എഴുത്തുകാർ.

(ഉപഗുപ്തൻ)

കഴിഞ്ഞപ്രാവശ്യം ഞാൻ കമ്പോസിറ്റർമാരേപ്പറ്റി എഴുതിയതു് പല അച്ചുനിരത്തുകാർക്കും അത്ര രസിച്ചിട്ടില്ല. ഭാഷാപോഷിണിപത്രാധിപർ മുഖാന്തിരം ഒരു കമ്പോസിറ്റർ എനിക്കയച്ചുതന്ന കത്തു ചുവടെ ചേർക്കുന്നു:—

"സർ, നിങ്ങൾ ഞങ്ങളെ ആക്ഷേപിച്ചും, പത്രങ്ങളിലും മാസികകളിലും പുസ്തകങ്ങളിലും മററും കാണുന്ന തെററുകൾക്കു് മുഴുവൻ ഉത്തരവാദികൾ ഞങ്ങളാണെന്നു സമർത്ഥിച്ചും എഴുതിയിരിക്കുന്നതു കണ്ടു. അതു വലിയ സങ്കടമായിപ്പോയി. ഞങ്ങളുടെ തൊഴിലിനെ ബാധിക്കുന്ന ഒരു പ്രസ്താവന ആരു ചെയ്താലും അതിനെ പ്രതിഷേധിക്കാതിരിക്കുവാൻ നിവൃത്തിയില്ല. ഇന്നത്തെ തൊഴിലാളി യൂണിയനോ, എസ്. എൻ. ഡി. പി. യോഗമോ പോലെ ഒരു സംഘടന ഞങ്ങൾക്കുമുണ്ടായിരുന്നുവെങ്കിൽ ഈ പ്രസ്താവനയെ എതിർക്കുവാനായി ഞങ്ങൾ മഹായോഗങ്ങൾ കൂട്ടുകയും പ്രതിഷേധനിശ്ചയങ്ങൾ പാസ്സാക്കി അധികൃതസ്ഥാനങ്ങളിൽ അയയ്ക്കുകയും ചെയ്യുമായിരുന്നു. അച്ചടിത്തെററുകൾക്കു പ്രധാനകാരണക്കാർ എഴുത്തുകാരാണു്; അതേ, അത്യുറപ്പിച്ചു, സർവ്വശക്തികളുമുപയോഗിച്ചു തന്നെ പറയുവാൻ എനിക്കു കഴിയും. അടിസ്ഥാനരഹിതമായി വെറുതെ പറയുന്നതല്ലയിതു്. പല എഴുത്തുകാരുടെയും കൈയക്ഷരം വായിക്കുവാൻ നിവൃത്തിയില്ലാത്തവിധം അത്രമാത്രം ചീത്തയാണു്. കാക്കകാലു വരച്ചിരിക്കുകയാണെന്നു തോന്നും. ചിലരുടെ എഴുത്തു് വെറും തലയിലെഴുത്തായിരിക്കും. അങ്ങുമിങ്ങും ചില വരകളും ഒരു ചുററിക്കെട്ടി കൊക്കപ്പുഴുവിൻെറ തലപോലെ ചില അടയാളങ്ങളും മാത്രമെ കാണുകയുള്ളു. അതെല്ലാം ഉള്ളതുപോലെ വായിച്ചു് കമ്പോസ് ചെയ്യുകയെന്നുള്ളതു എന്തു് പ്രയാസമാണെന്നു്, ഉപഗുപ്തൻ സാറെ താങ്കൾക്കറിഞ്ഞുകൂടായിരിക്കും. വായിക്കാൻ പാടില്ലാത്ത അക്ഷര വടിവിൻെറകൂടെചില വെട്ടും തിരുത്തലും കൂടിയാകുമ്പോൾ സുമാറായി. ചിലപ്പോൾ ചില അക്ഷരങ്ങൾ കാണുകയേ ഇല്ല. ഇങ്ങനെയുള്ള കൈയെഴുത്തുകൾ വായിച്ചു ചേർക്കുന്ന ഞങ്ങളെപ്പററി ഇത്ര ദയയില്ലാതെ പ്രസ്താവിച്ചതു സങ്കടമായിപ്പോയി"......

ഈ കത്തിലെ ഓരോ വാക്കും ശരിയാണു്. എൻെറ പ്രസ്താവന വല്ല കമ്പോസിറ്റർമാർക്കും മനോവേദനക്കു കാരണമായിട്ടുണ്ടെങ്കിൽ അതിനു ക്ഷമായാചനം ചെയ്യത്തക്ക ഹൃദയവിശാലത ഉപഗുപ്തനുണ്ടു്.

എഴുത്തുകാർ—സാഹിത്യമെഴുത്തുകാരെയും പത്രമെഴുത്തുകാരെയും മാത്രമാണിവിടെ ഉദ്ദേശിക്കുന്നതു്. അവർ എഴുതിയെഴുതി, കുളിപ്പിച്ചു കുളിപ്പിച്ചു കുഞ്ഞില്ലെന്നു പറയുന്ന വിധമായിത്തീർന്നിട്ടുണ്ടു്. മനസ്സിലിരിക്കുന്നതൊന്നു്, എഴുതുന്നതു മററൊന്നു്, വായിക്കേണ്ടതു് വേറൊന്നു്,—ഇങ്ങനെയായിട്ടുണ്ടു് ഇവരുടെ എഴുത്തിൻെറ വിശേഷം.

ഉവ്വ്, എനിക്കറിയാം ചില എഴുത്തുകാരെ. എൻെറ സ്വഭാവം എനിക്കുതന്നെ പിടിക്കുകയില്ല എന്നു പറയുന്നവരെക്കാൾ ദയനീയമാണിവരുടെ കാര്യം. എന്തെന്നാൽ അവരുടെ എഴുത്തു് അവർക്കുതന്നെ വായിക്കുവാൻ സാധിക്കുകയില്ലപോലും. ഇന്നിപ്പോൾ പെൻഷൻപററി വിശ്രമിക്കുന്ന ഒരു മാന്യൻ ഒരു വലിയ അച്ചടിശാലയിലേക്കു് ഒരു കത്തയച്ചു. ആ കത്തിലെ നിർദ്ദേശം വായിച്ചു മനസ്സിലാക്കിയപ്പോൾ, കത്തിൻെറ ഉടമസ്ഥനു് ൨൪ റാത്തൽ അക്ഷരയാണികൾ കൊടുത്തയച്ചു. അക്ഷരയാണികൾ കിട്ടിയപ്പോൾ, ഉദ്യോഗസ്ഥൻ അമ്പരന്നുപോയി. അദ്ദേഹം അതു തിരിയെ കൊടുത്തയച്ചു. ഉദ്യോഗസ്ഥൻ ആവശ്യപ്പെട്ടിരുന്നതു് ഒരു "ഇരുപത്തിനാലുവൃത്ത"മായിരുന്നു!

വലിയൊരു പണക്കാരൻ അദ്ദേഹത്തിൻെറ മകനു വളരെ അടിയന്തിരമായി ഒരു കത്തയച്ചു. കത്തു വായിച്ചു മകൻ രണ്ടു മോട്ടർ വണ്ടികളുമായി പിതൃസവിധത്തിലേക്കു പാഞ്ഞു. അവിടെ ചെന്നപ്പോൾ, "എന്തിനാണു് രണ്ടു കാറുകളുംകൊണ്ടു വന്നിരിക്കുന്നതെ"ന്നു് പിതാവു ചോദിച്ചു. "അച്ഛൻെറ എഴുത്തിൽ അങ്ങനെയെഴുതിയിരുന്നല്ലോ" എന്നു പുത്രൻ മറുപടി പറഞ്ഞു. അച്ഛൻ എഴുത്തു് ആവശ്യപ്പെട്ടു. അതിൽ എഴുതിയിരുന്നതു വളരെ സൂക്ഷിച്ചു വായിച്ചു നോക്കിയപ്പോൾ, രണ്ടുമണിയോടുകൂടിവരണംഎന്നാണു് എഴുതിയിരിക്കുന്നതെന്നു മനസ്സിലായി. രണ്ടു മണിയെന്നുള്ളതു് രണ്ടു വണ്ടിയെന്നാണു മകൻ ഗ്രഹിച്ചതു്.

കമ്പോസിറ്റർമാർക്കു് അവരുടെ കയ്യിൽ കിട്ടുന്ന "മാററർ" അതേപടി ചേർക്കണമെന്നാണു അലിഖിതനിയമം. യാതൊന്നും വിട്ടുകളയുവാനോ കൂട്ടിച്ചേർക്കുവാനോ അവർക്കധികാരമില്ല. അതിനാൽ എഴുത്തുകാർ എന്തെഴുതിക്കൊടുക്കുന്നുവോ അതു കമ്പോസ് ചെയ്തു വയ്ക്കുക മാത്രമാണു് അവരുടെ തൊഴിൽ. വല്ലതും വിചാരിച്ചു കൊണ്ടു വല്ലതുമെഴുതുന്ന ചില എഴുത്തുകാരുണ്ടു്. അവരെയാണു് പിശകുകൾക്കു കുററപ്പെടുത്തേണ്ടതു്. പത്രമെഴുത്തുകാർ എന്നും പറഞ്ഞു് ഒരു കൂട്ടരുണ്ടു്. അവരുടെ കൈയെഴുത്തു കാണേണ്ടതു തന്നെയാണു്. അവ ചേർക്കുന്ന കമ്പോസിറ്റർമാരെ നമസ്ക്കരിക്കണം.

(പത്താം വശത്തു നിന്നു തുടൎച്ച)

ൎപ്പിക്കയും ചെയ്തു. അതോടുകൂടി ആധുനിക മലയാളഭാഷ രംഗത്തുവന്നു പ്രകാശിച്ചു തുടങ്ങി. ആട്ടക്കഥാ കൎത്താക്കൾ കലാപോഷണത്തെ ആധാരമാക്കി ഭാഷയേയും പോഷിപ്പിച്ചെങ്കിലും അവൎക്കു "സംസ്കൃതഭ്രമം" അധികമായിരുന്നെന്നു പറയാതെ നിവൃത്തിയില്ല. എന്നാൽ അടുത്ത ഘട്ടത്തിൽ ശിവ! ശിവ! കവിതാരീതിവൈഷമ്യമത്രേ" എന്നു ഉൽഘോഷിച്ചുകൊണ്ടു രംഗപ്രവേശം ചെയ്ത ഫലിതരസക്കുഴമ്പനായ കുഞ്ചൻനമ്പ്യാർ നിരങ്കുശവും സ്വച്ഛന്ദവുമായ തന്റെ സാഹിത്യസേവനംകൊണ്ടു കൈരളീ മാതാവിനെ ജഗന്മോഹിനിയും ധന്യയും ആക്കിത്തീൎക്കയാണുണ്ടായതു്. അധികം താമസിയാതെ ധാരാളം കാവ്യകാരന്മാർ മലയാളത്തിൽ ഉണ്ടായിത്തുടങ്ങി. ഈ ഘട്ടത്തിലാണു് പരിഷ്കൃതവും പ്രശസ്തവുമായ ആംഗലഭാഷയുടെ ആവിർഭാവം. അപ്പോൾ വിജ്ഞാന സമ്പന്നരും മാതൃഭാഷാസേവന സമുൽസുകരുമായ കേരളീയ സാഹിത്യകാരന്മാൎക്കു് കൈരളിയുടെ പോരായ്മകൾ ഓരോന്നായി ബോധപ്പെട്ടുതുടങ്ങുകയും ചെയ്തു. ക്രമേണ വിവിധരീതിയിലുള്ള പദ്യകാവ്യങ്ങളും നവീനമായ ഗദ്യസാഹിത്യപ്രസ്ഥാനവും ഇങ്ങനെ ഓരോന്നായി മലയാളത്തിൽ സംജാതമാകയും പുരോഗമിക്കയും ചെയ്തെന്നു പറയാം. കേരള കാളിദാസാദി മഹത്തുക്കൾ ഈ സന്ദൎഭത്തെ ഏററവും പ്രയോജനപ്പെടുത്തി വിശിഷ്ടവും മാതൃകാപരവും ആയ ഒരു ഗദ്യസാഹിത്യപ്രസ്ഥാനം മലയാളത്തിൽ അവതരിപ്പിച്ചു് കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ ഗദ്യപിതാവായിത്തീൎന്നു. അദ്ദേഹത്തിന്റെ ഈ നവീനമാൎഗ്ഗം സമകാലികന്മാരുടെയും അനന്തരഗാമികളുടേയും സ്വാഗതാശംസകൾക്കു വിധേയമായിത്തീൎന്നു. ഇതോടുകൂടി ഗദ്യപദ്യസേവകരായ കവികളെക്കൊണ്ടും പണ്ഡിതന്മാരെക്കൊണ്ടും കൈരളിത്തറവാടു സമ്പുഷ്ടമായിത്തുടങ്ങി. ഭാഷാന്തരകൃതികൾ, സ്വതന്ത്രകൃതികൾ, ബഹുവിധ പ്രസ്ഥാനങ്ങൾ, ആകപ്പാടെ കേരളമൊട്ടുക്കു മാതൃഭാഷാഭിവൃദ്ധിക്കുവേണ്ട സംരംഭങ്ങൾ അനുദിനം വർദ്ധമാനമാകയും ചെയ്തു.

ഈ നവോന്മേഷ ഘട്ടത്തിലാണു് കേരളകാളിദാസന്റെ ഭാഗിനേയനും കലാവല്ലഭനും സംസ്കാര സമ്പന്നഹൃദയനും ആയ ശ്രീ. ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാന്റെ രംഗപ്രവേശം. കേരള പാണിനിയെന്ന അപരനാമത്താലാണു് ഇന്നു് ഭാഷാപ്രണയികൾ അവിടുത്തെ അറിയപ്പെടുന്നതു്. അവിടുന്നു കൈരളിയുടെ സ്ഥിതിഗതികളെയെല്ലാം സൂക്ഷ്മനിരീക്ഷണം ചെയ്തു ഗ്രഹിക്കയും ആ കലാംഗനയേ ശാസ്ത്രീയവും നവീനവും ആയ സംസ്കാരത്തിനു വിധേയയാക്കിത്തീൎക്കയും അവളുടെ പോരായ്മകളെയെല്ലാം നീക്കി രൂപവും ഭംഗിയും നൽകുകയും ഒരു ഭാരതീയ ഭാഷയെന്നുള്ള ഗണനയെ സമ്പാദിച്ചു കൊടുക്കയും ചെയ്തിട്ടുണ്ടെന്നുള്ളതു് അവിടുത്തെ ത്യാഗപൂൎണ്ണമായ സേവനകുശലത, പാണ്ഡിത്യപ്രഗത്ഭത, കലാപോഷണ സമുൽസുകത, മുതലായവയേ ഉച്ചൈസ്തരം ഉൽഘോഷിക്കതന്നെ ചെയ്യുന്നു.

സംഭവ ബഹുലമെങ്കിലും തുലോം പരിമിതമായിരുന്നു അവിടുത്തെ ജീവിതകാലം. കേരള പാണിനിയുടെ ജീവചരിത്രത്തെ വിശദമായും വിപുലമായും പ്രതിപാദിച്ചുകൊണ്ടുള്ള ഒരു ഉത്തമഗ്രന്ഥം അദ്ദേഹത്തിന്റെ ശിഷ്യനും സഹൃദയാഗ്രേസരനും ആയ രാജശ്രീ പി. അനന്തൻപിള്ള അവർകൾ എം. ഏ. രചിച്ചിട്ടുള്ളതു് ഓരോ മലയാളിയും അവശ്യം വായിച്ചിരിക്കേണ്ടതാണു്. മഹാകവി എൻ. കുമാരനാശാൻ കേരളപാണിനിയുടെ ചരമം പ്രമാണിച്ചു് "പ്രരോദനം" എന്നപേരിൽ അതിവിശിഷ്ടമായ ഒരു ഖണ്ഡകാവ്യം രചിച്ചു. ഭാവഗംഭീരമായ ആ കാവ്യതല്ലജം കൈരളിയുടെ വിശിഷ്ടാഭരണമാണു്. ഏതാനുംകാലം മുമ്പുവരെ തിരുവിതാംകൂറിൽനിന്നു ചില സഹൃദയന്മാരുടെ ഉത്സാഹത്തിൽ "കേരളപാണിനി" എന്ന പേരിൽ ഒരു മാസികയും പ്രചാരത്തിൽ ഇരുന്നിരുന്നു, മലയാള മാസികകൾക്കു സഹജമെന്നു പറയാവുന്ന ദൗർഭാഗ്യപരമായ അസ്തമനഗതിയിൽ അതു ലയിച്ചുപോയി. എന്നിരുന്നാലും മലയാളഭാഷ നില നിൽക്കുന്നിടത്തോളം കാലം പ്രത്യേകസ്മാരകമില്ലാതെ തന്നെ അവിടുന്നു വിജയിച്ചിരുളുമെന്നുള്ളതിനു പക്ഷാന്തരമില്ല.

കേരളപാണിനിയുടെ ജീവിതചരിത്രത്തെതുലോം ചുരുക്കി ഇവിടെ ഇവിടെ പ്രതിപാദിക്കാം. ഉത്തരകേരളത്തിലെ പരപ്പനാട്ടു രാജവംശത്തിന്റെ ഒരു ശാഖയായ ചങ്ങാശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിലെ ഒരംഗമായിട്ടാണു് കഥാപുരുഷൻ ജനിച്ചതു്. കൊല്ലവർഷം ൧൦൩൮-ാമാണ്ടു് കുംഭമാസം ൯-ാം തീയതിയാണു് അവിടുത്തെ ജനനം. പിതാവു് ഏററുമാനൂരിനടുത്തു് പററിയാൽ ഇല്ലത്തു വാസുദേവൻ നമ്പൂതിരിപ്പാടും, മാതാവു്, കേരളകാളിദാസൻ അഭിനവബാഹടൻ, മുതലായ മഹാന്മാരുടെ മാതൃസഹോദരീപുത്രിയായ ഒരു സൗഭാഗ്യവതിയും; ആയിരുന്നു. ബാല്യത്തിൽതന്നെ സംസ്കൃതം മലയാളം ഈ ഭാഷകളിലെല്ലാം കോയിത്തമ്പുരാൻ അഗാധമായ പാണ്ഡിത്യം സമ്പാദിച്ചു. അനന്തരം ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിക്കുകയും എം. എ. ബിരുദം നേടുകയും ചെയ്തു. "രസതന്ത്രം" അവിടുത്തെ ഐച്ഛികവിഷയങ്ങളിൽ ഒന്നായിരുന്നു. തിരുവനന്തപുരം രാജകീയസംസ്കൃതകോളജിലും മഹാരാജാസ് കോളജിലും അതിനെത്തുടൎന്നു് ഏതാനു കാലം അവിടുന്നു് ഉപാദ്ധ്യായവൃത്തിയിൽ ഇരുന്നശേഷം ആംഗലേയമഹാപാഠശാലയിൽ സംസ്കൃതവും ദ്രാവിഡവും ഭാഷകളുടെ പ്രധാനാദ്ധ്യാപകൻ (പ്രഫസർ) ആയിത്തീൎന്നു. അന്ത്യഘട്ടം സമീപിച്ചു് ആ പാഠശാലയുടെ മേലധികാരി (പ്രിൻസിപ്പാൾ)ആയിത്തീരുകയും ചെയ്തു. അങ്ങനെയിരിക്കെ ആ കാലത്താണു് അതായതു് കൊല്ലവർഷം ൧൦൯൩ മിഥുനം ൮-ാംതീയതി കൈരളിയേയും കേരളീയരേയും ഒരുപോലെ കണ്ണീരിലാറാടിച്ച ആ മഹാസംഭവം—ദിവംപ്രാപ്തി—ഉണ്ടായതു്. ഉപാദ്ധ്യായവൃത്തികൊണ്ടു് അവിടുന്നു ശിഷ്യസമ്പത്തിൽ കുബേരനായിരുന്നു. പണ്ഡിതവരേണ്യന്മാരും, അഭിഭാഷകവൎയ്യന്മാരും, ഗവണ്മെന്റുമേധാവികളും, പൗരമുഖ്യന്മാരും കവികേസരികളും ഇങ്ങനെ പലേ സ്ഥാനങ്ങളിലിരുന്നു പിന്നീടു പ്രഖ്യാതരായ നിരവധി മഹത്തുക്കൾ അവിടുത്തെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടവരാണു്. അവിടുത്തെ സ്വഭാവഗുണവും ബഹുഭാഷാപാണ്ഡിത്യവും അഗാധമായ ശാസ്ത്രപരിചയവും കലാകുശലതയും അന്യാദൃശങ്ങളും സൎവ്വകാലസമാരാദ്ധ്യങ്ങളും തന്നെയെന്നു ചുരുക്കിപ്പറയാം. ഏതാദൃശഗുണങ്ങൾക്കു് വിളനിലമായ അവിടുത്തേക്കു് ബഹുമാന്യരും വിഖ്യാതരുമായ അനേകം സുഹൃത്തുക്കളേയും സമ്പാദിക്കുന്നതിന്നതിനു സാധിച്ചു. അവിടുത്തെ അനാഡംബരപ്രിയത്വം, ഈശ്വരഭക്തി, പരോൽക്കർഷദീക്ഷ, സ്ഥിരപരിശ്രമശീലം, ഗവേഷണപാടവം, മുതലായവ ആരേയും അത്ഭുതപരതന്ത്രരാക്കിയിട്ടുള്ളവ തന്നെ. എന്തിനേറെ?

# "കമല"

(ചെറുകഥ)

(എൻ. ആർ. സ്വാമി)

"ഓമനേ! നീ കേവലം ഒരു അബലയാണ്. നിന്റെ അസാധാരണമായ യൗവനത്തിളപ്പാണ് നിന്നെ ഈ ആത്മത്യാഗത്തിനുദ്യുക്തയാക്കുന്നത്. ഛീ! ഈ പൈശാചികകൃത്യത്തിൽനിന്നു നീ ഉടൻ തന്നെ വിരമിക്കുക!"

ഹാ! ആ വാക്കുകൾ എത്ര മനോഹരങ്ങൾ! അടുത്ത നിമിഷത്തിൽ കമലയും, കരുണാകരൻനായരും പരസ്പരാലിംഗനത്തിലേർപ്പെട്ടു.

കമല—"പ്രിയാ! സകല ജീവരാശികൾക്കും സ്വാതന്ത്ര്യം അത്യന്താപേക്ഷിതമാണ്. സ്വാതന്ത്ര്യഹതരായ മനുഷ്യരുടെ സ്ഥിതി എത്രയും ശോചനീയം തന്നെ. അവരാണ് അശേഷം ആത്മാഭിമാനമില്ലാത്ത അടിമകൾ!"

കരുണാ—"നീ ഇപ്രകാരം സ്വതന്ത്രയായി പ്രവർത്തിക്കയാണെങ്കിൽ പിത്രാജ്ഞോലംഘനമാകുന്ന ഗൗരവമായ കുറ്റം നിന്നിൽ ആരോപിക്കപ്പെടും. ലോകം നിന്നെ പഴിക്കും. വൃഥാ എന്നെ വിചാരിച്ച് നീ ഖേദിക്കേണ്ടതാവശ്യമില്ല. നിന്റെ ആത്മഹത്യക്ക് കാരണമായ് പരിണമിക്കുമായിരുന്ന ആ വിഷത്തെ ആസ്വദിച്ച്, ഈ നിമിഷത്തിൽ വേണമെങ്കിലും ഞാൻ ഇഹലോകവാസം വെടിയാം. അവ്വിധത്തിലെങ്കിലും നിനക്ക് സ്വസ്ഥത ഭവിക്കട്ടെ!"

കമലയുടെ അംബുജനയനങ്ങൾ ബാഷ്പകലുഷിതങ്ങളായി. ബന്ധൂകബന്ധുരമായ അവളുടെ കവിൾത്തടം വിളറി. അവളുടെ ദേഹം വിറച്ചു. വജ്റകഠോരങ്ങളായ ആ വാക്കുകളെ അവളുണ്ടോ സഹിക്കുന്നു? ആനതമുഖിയായി അവൾ പറഞ്ഞു—"പ്രിയാ! നമ്മുടെ അഗാധമായ ഹൃദയഗഹ്വരങ്ങളിൽ ആണ്ടു കിടക്കുന്ന ആ വിശിഷ്ട പ്രേമത്തിന്റെ മാഹാത്മ്യമറിയാതെയാണ് അവിടന്നിപ്രകാരം പ്രലപിച്ചത്; കഷ്ടംതന്നെ. അവിടത്തെ മരണശേഷവും, ഞാൻ ജീവിച്ചിരുന്ന് ഇപ്രകാരമുള്ള കഷ്ടതകൾ അനുഭവിക്കണമെന്നാണോ അവിടുന്ന് പറയുന്നത്? അത്രമാത്രം നീചയായ ഒരു കൃതഘ്നതയായിട്ടാണോ അവിടന്ന് എന്നെപ്പറ്റി ധരിച്ചിരിക്കുന്നത്?"

കമലയുടെ മുഖകമലം രോഷാകലുഷിതമായി. അവൾ പറഞ്ഞ ഓരോ വാക്കുകളും കരുണാകരൻ നായർക്കു മർമ്മഭേദകമായിരുന്നു. ആ പ്രമാദവേളയിൽ കരുണാകരൻനായരുടെ വാക്കുകൾ കുറെ കടുത്തുപോയെന്നു അവനുതന്നെ തോന്നി.

"പ്രിയേ! ഞാൻ പറഞ്ഞതു തെറ്റിപ്പോയി! ക്ഷമിക്കുക!"

കമല വാവിട്ടു നിലവിളിച്ചു തുടങ്ങി. അവളുടെ വിലാപശബ്ദശ്രവണമാത്രയിൽ തന്നെ അവളുടെ പിതാവായ ശങ്കരൻനായർ ഭയാക്രാന്തനായി അവിടെ ഓടിയെത്തി വൈഡൂര്യഗോളങ്ങളെന്നോണം പ്രശോഭിക്കുന്ന ബാഷ്പബിന്ദുക്കളാൽ തിരോഹിതമായിരുന്ന നയനയുഗ്മത്തോടുകൂടി കരുണാകരൻനായർ, സ്വപുത്രിയുടെ സമീപത്ത് നിൽക്കുന്നതു കണ്ടയുടനെ ശങ്കരൻനായരുടെ പ്രകൃതം മാറി. യാഥാസ്ഥിതികത്വം മൂർത്തീകരിച്ച ഹേ! ദുഷ്ടാ! നീയുണ്ടോ നവ പ്രേമബദ്ധരായ ആ യുവതീയുവാക്കന്മാരുടെ ദൃഢനിശ്ചയമറിയുന്നു? ആ മികച്ചലാവണ്യവതിയെ—ആ തരുണീമണിയെ—നിന്റെ ഭവനത്തെ സമാലംകൃതമാക്കി വന്ന ആ മംഗലദീപത്തെ—ഭർത്തൃസ്നേഹം മൂർത്തീകരിച്ച ആ അംഗനാലോകധാമത്തെ—കമലയെ, സ്വാർത്ഥലോലുപനും, അജ്ഞാനവർത്തിയുമായ കൃഷ്ണമേനോനായി ബലി കഴിക്കാം എന്ന നിന്റെ നിശ്ചയം എത്രമാത്രം സാധിതപ്രായമാകുമെന്നു കാണട്ടെ!

"കപടനയങ്ങളാൽ എന്റെ പുത്രിയുടെ അകളങ്കമായ മാനസത്തെ ആകമാനം കവർന്ന്, അവളെ ആശാക്കൂപത്തിലാഴ്ത്തിയ ഹേ യുവാവെ! നിങ്ങളീ അസമയത്ത് എന്റെ വസതിയിൽ ആഗതനായതിന്റെ കാരണമെന്ത്? എന്ന് ശങ്കരൻനായർ ഗൽഗദസ്വരത്തിൽ ചോദിച്ചു.

കരുണാ—"മഹാപാതകന്മാരുടെ നികൃഷ്ടജാലത്തിലകപ്പെട്ടു വലയുകയാൽ, സ്വയമേവ ആത്മഹത്യചെയ്യുവാൻ ഒരുങ്ങിയ, ഒരു യുവതിയുടെ ജീവനെ സംരക്ഷിക്കുവാനായിട്ടാണ് ഞാനിവിടെ വന്നത്. മനുഷ്യാധമനായ—പരമവഞ്ചകനായ കൃഷ്ണമേനോന് ഈ സകല ഗുണസമ്പൂർണ്ണയായ യുവതിയെ ബലികഴിച്ചുകൊടുക്കുന്നതിനെക്കാൾ ഭേദം........."

---

"നഷ്ടപ്പെട്ടൊരു ബന്ധുരത്നമിതുപോൽ—
സൂരീന്ദ്രരില്ലൂഴിയിൽ"

എന്നല്ലാതെ മറ്റൊന്നും പറയാൻ കാണുന്നില്ല.

അവിശ്രമപൂർണ്ണമായ ഒരു ജീവിതമാണ് കഥാപുരുഷൻ നയിച്ചത്. സംഭവബഹുലവും കാര്യഭാരവും കൊണ്ട് നിരന്തര വ്യാപാരത്തിന് വിധേയവും ആയിരുന്ന സർക്കാർസേവനത്തെ പ്രശംസാർഹമായി നിർവഹിച്ചുവന്നതിനോടൊപ്പം തന്നെയാണ് അവിടുന്ന് വിവിധപഥങ്ങളിൽക്കൂടി സാഹിത്യസേവനവും സാധിച്ച് ചിരസ്ഥായിയായ യശസ്സിനെ സമാർജ്ജിച്ചിരിക്കുന്നതെന്നുള്ളത് സവിശേഷം ശ്രദ്ധേയമാണ്. "ഈ ഹാദ്യാസനിശാതചാരുധിഷണ"യും "ഉന്മേഷസമൃഷ്ടസന്മോഹാന്ധ്യപ്രതി[illegible]" "ധൃതകലാപ്രസ്താരയാം ധാരണ"യും കൊണ്ട് അവിടുന്ന് "സാഹിത്യസാമ്രാജ്യ"ത്തിൽ "പ്രാമാണ്യ"വും "പാണ്ഡിത്യ"വും സമ്പാദിച്ചു എന്നു മാത്രമല്ല; 'പരിഷ്കാരത്തിൽ നിത്യാദര"ത്തെ സ്പഷ്ടമാക്കുകയും ചെയ്തു. വിശിഷ്യാ "കവിതാ സാമ്രാജ്യസംരക്ഷ"യിൽ "സാമാന്യാധികമായ ശക്തി"യോടും "ധീമാഹാത്മ്യ"ത്തോടും കൂടി "വിബുധജ്യോതിഷ്പതി"യായി പരിലസിക്കയും ചെയ്തു. "ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങിടാത്ത പൊൻപേനയും വാണിക്കായ് സ്വയമേയുഴിഞ്ഞു" ദിനരാത്രഭേദമെന്യേയാണ് അവിടുന്നു സാഹിത്യദേവിയെ ആരാധിച്ചതും. അവിടുത്തെ മഹത്തും അമൂല്യവും ആയ ഈ സേവനമാണ് കൈരളിയുടെ അഭിനവവും അഭിജാതയുക്തവും ആയ സർവ്വ പുരോഗമനത്തിനും കാരണമായിത്തീർന്നതെന്നും നാം സദാപിസ്മരിച്ചിരിക്കേണ്ടതാണ്. അതേ; ത്യാഗസമ്പൂർണ്ണമായ അവിടുത്തെ മഹത്സേവനം കൈരളിയുടെ അനശ്വരമായ നേട്ടം!!

ശങ്കര—മതി, മതി! നിന്റെ പ്രസംഗം മതി! എന്നെ അനുസരിക്കുക എന്നതു് എന്റെ പുത്രിയുടെ കൎത്തവ്യകൎമ്മം തന്നെയാണു്. അതിനു നിങ്ങൾ ഒരു തടസ്സമായാണിരിക്കുന്നതു്. അതൊരിക്കലും നിങ്ങൾക്കു യോജിച്ചതല്ല."

കരുണാ—"നിങ്ങൾ പറഞ്ഞതു ശരി തന്നെ! എന്നാലിക്കാൎയ്യത്തിൽ നിങ്ങളിത്ര നിർബന്ധിക്കരുതു്. ഒന്നാലോചിക്കുക! പരസ്പരപ്രേമവിഹീനരായ ദമ്പതിമാരുടെ സ്ഥിതി എന്താണെന്നു് നിങ്ങൾക്കറിഞ്ഞുകൂടെ? പവിത്രമായ ചാരിത്ര്യോദയത്തിന്റെ രാഗാദി വൎണ്ണങ്ങൾ വല്ലപ്പോഴും മറന്നു പോകാറുണ്ടോ"

ശങ്കര—"മതിയെടാ മതി!"

തത്സമയംതന്നെ ഒരു വിലാപശബ്ദം ശങ്കരൻനായരെ കമലയിരുന്നിരുന്ന സ്ഥലത്തോട്ടാകർഷിച്ചു. അയാൾ കമലയെ സമീപിച്ചു. അവൾ ഉറങ്ങുകയായിരുന്നു. അയാൾ അവളെ വിളിച്ചുനോക്കി. അവൾ ഉണരുന്നില്ല. അയാൾ കമലയുടെ ദേഹത്തെ സ്പൎശിച്ചുനോക്കി. ഹാ! കഷ്ടം അതു വാഴത്തടപോലെ തണുത്തിരിക്കുന്നു. എന്തിനധികം? കമല മൃതിയടഞ്ഞിരുന്നു. അവൾ—ആ പല്ലവാംഗിമണി ശിരോരത്നമായ അവൾ—അതാ,

"അടച്ചിരിക്കുംനയനങ്ങളോടും,
വിയൎപ്പുയൎന്നുള്ളൊരുനെററിയോടും,
വിളൎത്തിരിക്കുംനളിനാസ്യമോടും,
നിലത്തുചിന്നീടിനകുന്തലോടും,
വിടൎന്നൊരാനാസയൊടും, കടിച്ചു-
ള്ളോഷ്ഠത്തൊടും, നിശ്ചലമേനിയോടും"

കൂടി, വെറും നിലത്തു് കിടക്കുന്നു! അഹോ! കഷ്ടം! കഷ്ടം!!

ശങ്കരൻനായർ ഇതികൎത്തവ്യതാമൂഢനായി. അയാളുടെ മുഖം കോപം, താപം എന്നീ വികാരപരമ്പരകളുടെ കേളീരംഗമായി പ്രശോഭിച്ചു.—"യുവാവെ! നിങ്ങൾ എന്റെ പുത്രിയെ വധിച്ചു കുററത്തിനു ഉത്തരം പറയേണ്ടി വരും."

ദുഷ്ടാ! നീ ആരോടാണു കോപിക്കുന്നതു്. തികഞ്ഞ യാഥാസ്ഥിതികത്വത്തിന്റെ ഒഴിയാദൂഷ്യങ്ങളാണിതു്. മനസ്സിലായോ? ഇതാണു് വിശുദ്ധാനുരാഗത്തിന്റെ മഹാത്മ്യം. പ്രേമം—പരിശുദ്ധമായ പ്രേമം ഒരു അമൂല്യവസ്തുവാണെന്നു് ഇനി മേലെങ്കിലും നീ അറിയുക!

"കേവലം കടിലമായ അഭീഷ്ടസിദ്ധിക്കായി, സ്വപുത്രിയെപ്പോലും മൃത്യുവക്ത്രത്തിൽ തള്ളിവിട്ട ഹേ അധമാ! ഇതാ എന്റെ അവസാനവും നീ കാണുക. ഇഹലോകജീവിതത്തിൽ ഞങ്ങളിരുവൎക്കും അതിവിശുദ്ധമായ ആ ദാമ്പത്യസുഖാനുഭവം വിധിച്ചിട്ടില്ല. എന്നാൽ പരലോകത്തു് ഞങ്ങൾ ആ സുഖത്തെ യഥേഷ്ടം അനുഭവിക്കും. ഇന്ദ്രോദ്യാനത്തിൽ വിമാനമേറി വിഹരിക്കുന്ന സുരദമ്പതിമാരുടൊപ്പം ഞങ്ങൾ നിസ്തുല്യമായ ആ ദാമ്പത്യാനന്ദലഹരിയിൽ മതിമറന്നു് വസിക്കുന്നതു് നിന്റെ മരണശേഷം നീ കാണുക! അവിടെ നിന്റെ നിശ്ചയമൊന്നും ഫലിക്കയില്ല. നിശ്ചയം!"

കരുണാകരൻ മേൽപ്പോട്ടു നോക്കിക്കൊണ്ടു തുടൎന്നു പറഞ്ഞു:—"പ്രിയെ! കമലേ! നിൽക്കൂ. ഞാനും ഇതാ വന്നുകഴിഞ്ഞു."

"ഠേ! ഠേ!" നിറച്ചു തയാറാക്കിവച്ചിരുന്ന തന്റെ കൈത്തോക്കെടുത്തു്, കരുണാകരൻനായർ തന്നത്താൻ വെടിവച്ചു.

……(൦)……

# നിർദ്ദയലോകം.

(വിദ്വാൻ. ററി. ജി. യോഹന്നാൻ.)

(ഉപസൎപ്പിണി)

കദനകാലുഷ്യമെൻ കണ്ണിലെപ്പൊഴും
വിദയലോകമേ! കാണ്മതെന്തുനീ?
കനിവകന്നെൻ വഴികളിലൊക്കെയും
വിനയാൽ(?)മാമലതീൎക്കുവതെന്തുനീ?
പിഴികളൊരോന്നുരസ്സുവാൻകോപ്പിട്ടു
മിഴിതുറിച്ചെന്നെ നോക്കി നീ നില്പുയോ?
പിഴകളാൎക്കുവരില്ല, കുറവുക-
ളെഴുവതല്ലല്ലിലൗകികജീവിതം!?
പരിതോഷിക്കേണ്ട, പരാധംകണ്ടുനീ
പരിഹസിക്കുക, യൊക്കെസഹിക്കാംഞാൻ
നിരപരാധിയിൽ നിന്ദയിൽക്രൂരമ്പു
ചൊരിയുവതാണസഹ്യ,മതിഘോരം!!
മികവിൽത്താരകച്ചൂട്ടംതരുക്കളെ
പ്പുകയൊടെന്തിനുപൽക്കൊടിപാക്കുന്നു?
ക്ഷിതിതലം നീളെപ്പച്ചപ്പുളപ്പട്ടിൽ
പ്പൊതിയുവാനെഴും ഭാവുകംപോരയോ
പരനിലുൽകൎഷമേറുവതോൎത്തുനിൻ
കരളുനീറിപ്പുകയുവതെന്തിനോ?
വരചരിതരുയരട്ടെ,പാരിടം
പരപുരത്തോടിണങ്ങിലസിക്കട്ടേ
അപരനുൽകൎഷമേറുവതിന്നുനീ
സപദിമംഗളം നേരുക നേരുക!
വിരവിലായതു നിന്നെ നിരന്തരം
സുരവരമുടിചൂടിക്കും നിൎണ്ണയം.

## മുഖചിത്രം.

അനാഥപ്പെണ്ണ് എന്ന പുതിയ ചലച്ചിത്രത്തിൽ മിസ്സ് ററി. എസ്. സുബ്ലക്ഷ്മി കഥാനായികയായ സാധു കുമാരിയുടെ പാർട്ടെടുത്തു, പാത്രങ്ങൾ തേച്ചു കഴുകുന്ന ചിത്രമാണു് ഈ ലക്കത്തിൽ മുഖചിത്രമായിച്ചേൎത്തിരിക്കുന്നതു്.

## ആവശ്യമുണ്ടു്

അക്ഷരം വാൎക്കുന്നതിനുള്ള ടൈപ്പു് മെററൽ ആവശ്യമുണ്ടു്.

മാനേജർ,
ഭാഗ്യോദയം പ്രസ്സ്,
പുളിക്കീഴ്, തിരുവല്ലാ.

## കേരളഡയറക്ടറി.

കേരളീയ പൗരജനങ്ങളുടെ ജീവിതസംഗ്രഹമടങ്ങിയ ഈ മഹാഗ്രന്ഥത്തിൽ നിങ്ങളുടെ ജീവചരിത്രവും ഫോട്ടോയും പ്രസിദ്ധപ്പെടുത്തുക.

മാനേജർ, കേരളഡയറക്ടറി
(ഭാഗ്യോദയം പ്രസ്സ്)
പുളിക്കീഴ്—തിരുവല്ലാ.

## തുലാം ലക്കം

തുലാം ലക്കം ഭാഷാപോഷിണി (തിരുനാൾ വിശേഷാൽ പ്രതി) എത്ര വേണമെന്നു് ഏജൻറന്മാർ ഉടനെ ആഫീസിലറിയിക്കേണ്ടതാണു്

മാനേജർ.





# ആയുസ്സിന്റെ അളവു ചങ്ങല.



## ഫലിതമാണതിന്റെ കണ്ണികൾ.

എടുത്തു വളത്തി.

ഒരു കൊച്ചുകുട്ടി വഴിയിൽനിന്നു വിങ്ങിക്കരയുന്നതുകണ്ട്, അനുകമ്പ തോന്നിയ ഒരു വഴിയാത്രക്കാരൻ ചോദിച്ചു:—"കുഞ്ഞേ, നീ എന്തിനാണു കരയുന്നതു്?"

"എന്റെ പട്ടിചത്തുപോയി"—അവൻ കണ്ണുതുടച്ചുകൊണ്ടു മറുപടി പറഞ്ഞു.

യാത്രക്കാരൻ—അതിനിങ്ങനെ കരയാറുണ്ടോ? എന്റെ അമ്മൂമ്മ കഴിഞ്ഞയാഴ്ച മരിച്ചു. എന്നിട്ടു ഞാൻ കരഞ്ഞില്ലല്ലോ.

കുട്ടി—നിങ്ങൾ അമ്മൂമ്മയെ ചെറുപ്പത്തിലെ എടുത്തു വളത്തുകയായിരുന്നുവോ?

നോഹയുടെ തെററ്.

"ദൈവം പാവമാണ്. വെറുതെയാണ് ചിലർ ദൈവത്തെ കുററം പറയുന്നതു്. നോഹയെയാണു പഴിക്കേണ്ടതു്"—ബേബി പറഞ്ഞു. "അതെന്താണു മകനേ!"—അച്ഛൻ ചോദിച്ചു.

"ഈ കൊതുകിനെയും മൂട്ടയേയും അന്നു കപ്പലിൽ കയററാതിരുന്നുവെങ്കിൽ അവയിപ്പോൾ നമ്മെ ഉപദ്രവിക്കുമായിരുന്നില്ലല്ലോ" എന്നായിരുന്നു കുട്ടിയുടെ മറുപടി.

അവളുടെ ഉദ്ദേശം.

ജഡ്ജി—അവൾ ആത്മഹത്യ ചെയ്യുവാൻ ആഗ്രഹിച്ചതിന്റെ ഉദ്ദേശമെന്താണെന്നു പറഞ്ഞുവോ?

സാക്ഷിയായ പോലീസ്കാരൻ—ഉത്തരവ്. "എന്താണതു്?"

"ചാകണമെന്നായിരുന്നു അവളുടെ ഉദ്ദേശമെന്ന്."

നിസ്സാരകാര്യം

വിമാനം ഓടിക്കുവാൻ പരിശീലിച്ചുകൊണ്ടിരുന്ന ഒരു യുവാവ്, "എന്റെ പഠിത്തം പൂത്തിയായി, എനിക്കെല്ലാം അറിയാം" എന്നു് വിമാന വിദഗ്ദ്ധനോടു പറഞ്ഞു.

"ആയിരമടി ഉയരത്തിൽനിന്നു വിമാനം കേടുമൂലം നിലംപതിച്ചാൽ നിങ്ങൾ എന്തുചെയ്യും?" വിദഗ്ദ്ധൻ ചോദിച്ചു.

"ഞാൻ അതു വക്ക്ഷോപ്പിൽകൊണ്ടുചെന്നു നന്നാക്കിക്കും." ആ വിഡ്ഢി മറുപടിപറഞ്ഞു.

പാവം ഭത്താവ്!

തടിച്ചിയായ ഭാര്യയെഒരു രസികൻ ഉന്തുവണ്ടിയിൽ കയററിയിരുത്തി കൃശഗാത്രനായ ഭത്താവ് ഉന്തിക്കൊണ്ടു പോവുകയായിരുന്നു. അപ്പോൾ ഭാര്യ:—"നല്ല മോട്ടർകാറിൽ കയറിയതുപോലെയുള്ള സുഖം തോന്നുന്നുണ്ട്."

ഭത്താവ്—(ശ്വാസംമുട്ടലോടെ) അതെ, അതെ, ഒരു മോട്ടോർകാർ കയറിയതുപോലെയുള്ള സുഖമെനിക്കും.

പണിപററിയില്ല.

പുതിയഭാര്യ—ഈ അപ്പം എങ്ങനെയിരിക്കുന്നു? നല്ല രുചിയുണ്ട്, ഇല്ലേ?

ഭത്താവ്—നന്നായിരിക്കുന്നു. ഇതു ഭവതിതന്നെ ചെന്നു കടയിൽനിന്നു വാങ്ങിയതാണെന്നു വേലക്കാരൻ പറഞ്ഞു.

ഭാര്യ—ആ ചതിയൻ ആ അധികപ്രസംഗി എവിടെ?

ഉറക്കപ്പൊടി.

കുഞ്ഞുമകൾ—അച്ഛാ, അമ്മ ക്രൂക്കംവലിച്ചുറങ്ങുന്നു. ഞാൻ വിളിച്ചുണത്തട്ടെയോ?

അച്ഛൻ—എന്തിനാണ്?

മകൾ—ഉറക്കം വരുന്നതിനു പൊടി ഇവിടെയിരിക്കുന്നതേയുള്ളു. അതുകൊടുക്കേണ്ടേ?

ഔദാര്യം!

ഒരു മഹാലുബ്ധൻ അയാളുടെ മരണപത്രം തയാറാക്കുകയായിരുന്നു "എഴുതു വക്കീലേ, അഞ്ചുകൊല്ലത്തിൽക്കൂടുതൽ എന്റെ കൂടെ നിന്നിട്ടുള്ള വേലക്കാക്കെല്ലാം പതിനായിരം രൂപവീതം കൊടുക്കണം."

വക്കീൽ—ഈ ഔദാര്യം പ്രശംസാഹം തന്നെ.

ലുബ്ധൻ—താൻ മഠയൻ. രണ്ടുമാസം തികച്ച് എന്റെകൂടെ നിന്നിട്ടുള്ള വേലക്കാരില്ല, ഞാൻ മരിച്ചാലെങ്കിലും വല്ലവരും എന്നെപ്പററി നല്ലതെന്നു പറയുവാനുള്ള ഒരു വിദ്യയാണിതു്.

റോഡിൽ ചീങ്കണ്ണി!

പ്രതി—യജമാനനേ ഞാൻ അപ്പോൾ കുടിച്ചിരുന്നില്ല.

മജിസ്ട്രേട്ട്—പിന്നെ നിങ്ങൾ എന്തിനാണു വിളക്കുമരത്തിൽ തത്തിപ്പിടിച്ചു കയറിയതു്.

പ്രതി—അതോ. റോഡിൽക്കൂടി ചീങ്കണ്ണികൾ പാഞ്ഞുവന്നാൽ പിന്നെ എന്തു ചെയ്യും?

ക്ഷാമത്തിനു കാരണം.

തടിച്ചി— (കൃശഗാത്രയോട്) നിന്നെ കണ്ടാൽ ഇപ്പോൾ വലിയ ക്ഷാമമാണെന്നു തോന്നും.

കൃശ—അതെ, നിന്നെക്കണ്ടാൽ അതിന്റെ കാരണക്കാരി നീയാണെന്നും തോന്നും.

തപ്പിപ്പിഴച്ചു.

സിനിമാനടിയും അവരുടെ കാമുകനുംകൂടി വിവാഹരജിസ്ട്രാരുടെ ആഫീസിൽ ചെന്നു.

രജിസ്ട്രാർ—ഇതെത്രാമത്തെ വിവാഹമായിട്ടാണു ഞാൻ രജിസ്റ്റർ ചെയ്യേണ്ടതു്.

കാമുകൻ—ഒന്നാമത്തേതു തന്നെ.

രജി—നിങ്ങളോടല്ല, ഈ ശ്രീമതിയോടാണു ചോദിച്ചതു്.

നടിയുടെ മറുപടി കേൾക്കുന്നതിനു മുൻപുതന്നെ കാമുകൻ ഒന്നും മിണ്ടാതെ ഇറങ്ങിപ്പൊയ്ക്കളഞ്ഞു.

കഷ്ടമായിപ്പോയി!

"വായിക്കാൻ നല്ല പുസ്തകമാണ്. അല്ലേ, മകളേ."

"അതെ അമ്മേ, വളരെ സങ്കടകരം"

"അതെന്താണ്"

"ഒടുവിൽ അവൾ മരിച്ചു. അയാൾക്കു തിരിയെ ഭാര്യയുടെ അടുക്കലേക്കു പോകേണ്ടിവന്നു."

കാലം പോയ പോക്ക്!

"അതാ യുവാവിന്റെ വേഷംധരിച്ചിരിക്കുന്ന ആ പെൺകുട്ടിയെ നോക്കുക. കാലവിശേഷം!"

"ക്ഷമിക്കണം സർ, അതെന്റെ മകനാണ്"

"അപ്പോൾ നിങ്ങൾ അവന്റെ അച്ഛനാണ് അല്ലേ?"

"അല്ല. അവന്റെ അമ്മ!"

"സ്വന്തം"

ഡ്റൈവർ—ചില യാത്രക്കാർ റോഡ് അവരുടേതാണെന്ന ഭാവത്തിലാണു നടക്കുന്നതു്.

യാത്രക്കാരൻ—ചിലഡ്റൈവറന്മാർ കാർ അവരുടെ സ്വന്തമാണെന്ന ഭാവത്തിലാണ് ഓടിക്കുന്നതു്.

വളരെ പ്രയാസം.

ഡാക്ടർ— ഇന്നെങ്ങനെയിരിക്കുന്നു?

രോഗി— ഒരാശ്വാസവുമില്ല.

തിന്നരുതെന്ന് പറഞ്ഞ സാധനങ്ങൾപോലും തിന്നുവാൻ വളരെ പ്രയാസപ്പെടേണ്ടിവന്നു.

# THE BHASHA POSHINI.

THE OLDEST AND THE MOST WIDELY CIRCULATED

ILLUSTRATED MONTHLY ON THE WEST COST




Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh, Tiruvalla.